


# മലങ്കരസഭ

## ദ്വൈവാരികം

പുസ്തകം 24 | 1970 ഏപ്രിൽ 1, 15 | ലക്കം 7, 8

കൽക്കട്ടാ ഓർത്തഡോക്സ് പള്ളിയിലെ ബലിപീഠം

// മലങ്കരസഭ

ദ്വൈവാരികം

പുസ്തകം 24 | 1970 ഏപ്രിൽ 1, 15 | ലക്കം 7, 8

# മാനേജർ എഴുതുന്നു:—



"മലങ്കരസഭ" ദ്വൈവാരികത്തിന്റെ മാനേജരായി പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് എന്നെ നിയമിച്ചതനുസരിച്ച് കഴിഞ്ഞ മാസംമുതൽ ഞാൻ ചാർജ്ജെടുത്തിരിക്കുന്നവിവരം മലങ്കരസഭാ വായനക്കാരുടെ അറിവിലേക്കായി പ്രസ്താവിച്ചുകൊള്ളട്ടെ. ഇത്തരുണത്തിൽ പ. ബാവാതിരുമനസ്സിലെയും ശേഷം അഭിവന്ദ്യ തിരുമേനിമാരുടെയും പൈതൃകാശ്ശീസ്സുകളും, ബ. അച്ചന്മാരുടെയും മലങ്കരസഭാംഗങ്ങളായ ഏവരുടെയും സഹായസഹകരണങ്ങളും ഞാൻ അഭ്യർത്ഥിച്ചുകൊള്ളുന്നു.

**ദ്വൈവാരികം**

'മലങ്കരസഭ' മുദ്രണമാരംഭിച്ചിട്ട് ഇതു് 24–ാം വർഷമാണ്. ആദ്യത്തെ 21 വർഷക്കാലം ഒരു പ്രതിമാസപ്രസിദ്ധീകരണമായി പുറപ്പെട്ടുകൊണ്ടിരുന്ന നമ്മുടെ മാസിക, സഭയുടെ ഏതത്ക്കാലനിലയേയും, ആവശ്യത്തെയും കണക്കിലെടുത്തുകൊണ്ട് മാസത്തിൽ രണ്ടു പ്രാവശ്യം പുറപ്പെടുവിക്കണമെന്ന

## വിഷയവിവരം

**മുഖചിത്രം**

കൽക്കട്ടായിലെ ഓക്സ്ഫോർഡ്മിഷ്യൻ, നമ്മുടെ കൽക്കട്ടാ പള്ളിക്ക് മനോഹരമായ ത്രോണോസും ദ്ദസ്ക്കദിശിനും നവവത്സരസമ്മാനമായി 1970 ജനവരി ഒന്നാംതീയതി നൽകുകയുണ്ടായി. തടിയിലും വിലകൂടിയ മാർബിളിലും കൊത്തുപണികളോടുകൂടിയ പ്രസ്തുത ത്രോണോസ് ഇംഗ്ളണ്ടിൽനിന്നും കൊണ്ടുവന്നതാണ്. വളരെ കലാപരമായി സംവിധാനം ചെയ്തിട്ടുള്ള ഇതിന് കുറഞ്ഞപക്ഷം കാൽ ലക്ഷത്തോളം രൂപാ ചെലവായിട്ടുള്ളതായി കണക്കാക്കപ്പെടുന്നു.



## വിശേഷദിവസങ്ങൾ—1970 ഏപ്രിൽ

1 വെ. സെബദിയുടെ പുത്രനായ മാർ യാക്കൂബ് ശ്ലീഹായുടെ ഓർമ്മ.

3 ഞാ. പുതുഞായറാഴ്ചക്കുശേഷം 4–ാം ഞായറാഴ്ച, പൗലൂസ് മാർ ബസ്സേലിയോസ് കാതോലിക്കാബാവായുടെ ഓർമ്മ (പാമ്പാക്കുടചെറിയപള്ളി).

7 വ്യാ. സ്വർഗ്ഗാരോഹണപ്പെരുനാൾ.

8 വെ. മാർ യോഹന്നാൻശ്ലീഹായുടെ ഓർമ്മ.

10 ഞാ. പെന്തിക്കുസ്തിക്കു മുമ്പുള്ള ഞായറാഴ്ച. വൈരാഗ്യക്കാരനായ മാർ ശെമഓൻശ്ലീഹായുടെ ഓർമ്മ.

15 വെ. കതിരുകൾക്കുവേണ്ടി ദൈവമാതാവിന്റെ ഓർമ്മ.

17 ഞാ. പെന്തിക്കുസ്തി ഞായറാഴ്ച.

18 തി. മാർ അഹറോൻബാവായുടെ ഓർമ്മ.

19 ചൊ. മാർ ദീവന്നാസ്യോസ് 3–ാമന്റെ (പുന്നത്ര)

(ശേഷം 6–ാം പേജിൽ)

തീരുമാനിക്കുകയും, ദ്വൈവാരികമായി ഏതാനും മാസങ്ങൾ പുറപ്പെടുവിക്കുകയും ചെയ്തിരുന്നു. തന്മൂലം ആഫീസിൽ കൂടുതൽ സ്റ്റാഫിനെ നിയമിക്കേണ്ടിവരികയും, മുദ്രണച്ചെലവ് മുതലായവയെല്ലാം വളരെ അധികരിക്കുകയും ചെയ്തു. വരവുകൊണ്ട് ചെലവു നടക്കാതായി; വരിസംഖ്യ കൃത്യമായും, കൃത്യസമയത്തും കിട്ടാതെവന്നു. ഈ ചുററുപാടിൽ ദ്വൈവാരികം രണ്ടു ലക്കങ്ങളുംകൂടി ഒരുമിച്ച് അച്ചടിപ്പിച്ച് മാസത്തിൽ ഒരിക്കൽ അയക്കുന്നതിനേ നിർവാഹമുണ്ടായിരുന്നുള്ളു. ദ്വൈവാരികം മാസത്തിൽ ഒരിക്കൽമാത്രം ലഭിക്കുന്നത് പ്രിയപ്പെട്ട മലങ്കരസഭാബന്ധുക്കളിൽ പലക്കും അഹിതമായിട്ടുണ്ടാവും. എന്നാൽ ദ്വൈവാരികത്തിൻെറ പേജുകൾ ഒട്ടും കുറയ്ക്കാതെതന്നെയാണ് മാസിക അയച്ചുകൊണ്ടിരിക്കുന്നത്. ദ്വൈവാരികമായി പുറപ്പെടുവിക്കുവാൻ അനുവാദം വാങ്ങിച്ചിട്ടുള്ളതാകയാൽ ദ്വൈവാരികമെന്ന പേരിൽതന്നെ ചുരുക്കം ചില മാസങ്ങളിൽകൂടി—എന്നാൽ മാസത്തിൽ ഒരു പ്രാവശ്യം—പുറപ്പെടുവിക്കുവാനേ നിവൃത്തിയുള്ളു. എന്നാൽ 'മലങ്കരസഭ'യുടെ മാനേജിംഗ്ബോർഡ് കൂടി മാസത്തിൽ ഒന്നാക്കുവാൻ തീരുമാനമെടുത്തിട്ടുള്ളതിനാൽ അതിലേക്കു മുറപ്രകാരം ഡിക്ലറേഷൻ എഴുതിവച്ച് അനുവാദം വാങ്ങുന്നതാണ്. മാസികയുടെ പേജുകൾ കുറയ്ക്കാതെയും കൂടുതൽ ആകർഷണീയമായും മലങ്കരസഭ പുറപ്പെടുവിക്കണമെന്നാണ് ആഗ്രഹിക്കുന്നത്. ഇപ്പോഴത്തെ അസൗകര്യങ്ങൾ മാന്യവായനക്കാർ സദയം ക്ഷമിച്ചു സ്നേഹപൂർവമായ സഹകരണം നൽകണമെന്നു പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു.

## പ്രസ്സ്

നമ്മുടെ കാതോലിക്കേററ് പ്രസിലാണ് ഇപ്പോൾ 'മലങ്കരസഭ' അച്ചടിപ്പിക്കുന്നത്. ഒരു സാധാരണ ട്രഡൽ മിഷ്യൻ മാത്രമെ പ്രസ്സിലുള്ളു. വേണ്ടത്ര പേജുകളോടെ കൃത്യസമയത്ത് ഇറക്കത്തക്കവണ്ണം മാസിക അച്ചടിപ്പിക്കുവാൻ ഈ പ്രസ്സ് മതിയാവുകയില്ല. വലിയ വിളംബംകൂടാതെ ഒരു സിലണ്ടർ മിഷ്യൻകൂടെ വാങ്ങണമെന്നു് ആഗ്രഹമുണ്ട്. അതോടുകൂടി മാസികയുടെ പ്രിൻറിംഗ് സംബന്ധിച്ച പരാധീനത പരിഹരിക്കപ്പെടുകയും കൃത്യസമയത്തും വേണ്ടത്ര പേജുകളോടുകൂടിയും മാസിക പുറപ്പെടുവിക്കുവാൻ സാധിക്കുകയും ചെയ്യുമെന്നു പ്രതീക്ഷിക്കുന്നു.

## സാമ്പത്തികവർഷം

'മലങ്കരസഭ'യുടെ സാമ്പത്തികവർഷം സമുദായത്തിലെ മററു സ്ഥാപനങ്ങളിലെപ്പോലെ ഏപ്രിൽ മുതൽ മാർച്ചുവരെയാണ്. കഴിഞ്ഞ വർഷത്തെ കണക്കുകൾ പരിശോധിച്ചുനോക്കിയതിൽ മാസികാവരിക്കാരിൽ പലരും കുടിശ്ശികക്കാരായിട്ടാണു കാണപ്പെടുന്നത്. വരിസംഖ്യ കുടിശ്ശികയായി വരുന്നത് പ്രവത്തനത്തെ വളരെയധികം പ്രതികൂലമായി ബാധിക്കുന്നുണ്ട്. വർഷാവസാനം വരിസംഖ്യ അയക്കാമെന്നു വിചാരിക്കുന്ന ചിലരുണ്ട്. വരിസംഖ്യ യഥാസമയം ലഭിക്കാത്തതുമൂലം അങ്ങനെയുള്ള വരിക്കാരും മാസികയും ഒരുപോലെ ഋണബാദ്ധ്യസ്ഥരായി മുമ്പോട്ടു നീങ്ങുകയാണ്. ഇതു പരിഹരിച്ചെങ്കിൽമാത്രമെ മാസിക സുഗമമായി നടത്തുവാൻ സാധിക്കുകയുള്ളു.

## വരിസംഖ്യ

'മലങ്കരസഭ'യുടെ വരിസംഖ്യ ആണ്ടിൽ 6 രൂപായാണ്. ഇൻഡ്യക്കു വെളിയിൽ 15 രൂപായും (Sea Mail). 44 പേജുകൾ ഉള്ള ഒരു മാസികയ്ക്കു് ഈ വരിസംഖ്യ ഒട്ടും കൂടുതലല്ല. വരിസംഖ്യ മുൻകൂറായി ലഭിക്കണമെന്നാണ് ഞങ്ങൾ ആഗ്രഹിക്കുന്നതും, പ്രിയ മാസികാബന്ധുക്കളോട് അപേക്ഷിക്കുന്നതും. മുൻകൂറായി വരിസംഖ്യ കിട്ടുന്നത് പ്രവർത്തനത്തിനു് വളരെ പ്രോത്സാഹജനകമായിരിക്കും. അതിനാൽ കഴിഞ്ഞവർഷം ('69 ഏപ്രിൽ മുതൽ '70 മാർച്ചുവരെ) കുടിശ്ശികയുള്ളവർ കുടിശ്ശിക അയച്ചുതരുന്നതോടൊപ്പം പുതിയവർഷത്തെ (1970–71) വരിസംഖ്യകൂടി അയച്ചുതന്നു് നമ്മുടെ സഭാമാസികാപ്രവത്തനത്തെ സഹായിക്കണമെന്നഭ്യർത്ഥിക്കുന്നു. മാസികയുടെ ആരംഭംമുതലെ വരിക്കാരായിരുന്നു് ക്രമമായി വരിസംഖ്യ അയച്ചുതന്നു സഹായിച്ചുകൊണ്ടിരിക്കുന്ന നല്ല ഒരു പങ്ക് ആളുകൾ വരിക്കാരുടെ കൂട്ടത്തിൽ ഉണ്ട്. അവരുടെ നേർക്കുള്ള കൃതജ്ഞത രേഖപ്പെടുത്തുകയും പതിവുപോലെ പുതിയ വർഷത്തെ വരിസംഖ്യ ഉടനെ അയച്ചുതന്നു് മാസികാപ്രവത്തനത്തെ സഹായിക്കണമെന്നു് അഭ്യർത്ഥിക്കുകയും ചെയ്യുന്നു. പുതിയ വരിക്കാരാകാൻ ആഗ്രഹിക്കുന്നവർ പുതിയ സാമ്പത്തികവർഷാരംഭത്തിൽ—ഏ

പ്രീൽമാസംമുതൽ—തന്നെ മാസിക വരുത്തുന്നതു് കൂടുതൽ സൌകര്യപ്രദമായിരിക്കും.

വരിസംഖ്യ ചെക്കായിട്ടു് അയയ്ക്കുന്ന ചിലരുണ്ടു്. ചെറിയ തുകകളായാലും ഒരു രൂപാ ചെക്കകമ്മീഷൻ കൊടുക്കേണ്ടിവരുന്നു. അതിനാൽ ചെറിയ തുകകൾ മണിആർഡറായോ ഡ്രാഫ്ററായോ അയയ്ക്കുന്നതാണു സഹായകരം. അപ്രകാരം ചെയ്യുമെന്നു വിശ്വസിക്കുന്നു.

വരിക്കാരിൽ ഓരോരുത്തരും മാസിക സംബന്ധമായി അയയ്ക്കുന്ന എഴുത്തുകളിൽ തങ്ങളുടെ രജിസ്റ്റർനമ്പർകൂടി (റാപ്പറിന്റെ പുറത്തു കാണുന്ന നമ്പർ) ചേർത്തിരിക്കേണ്ടതാണു്. പേരുകൾ കണ്ടുപിടിക്കുന്നതിനും എഴുത്തുകുത്തുകൾ സുഗമമാക്കുന്നതിനും ഇതു വളരെ ഉപകാരപ്രദമായിരിക്കും.

**ധനാഗമമാർഗ്ഗങ്ങൾ**

ഇപ്പോഴത്തെ വരവുകൾകൊണ്ടു മാത്രം 'മലങ്കരസഭ'യുടെ വർദ്ധിച്ച ചെലവുകൾ നടക്കാതെ വരികയാലും ഒരു നല്ല സംഖ്യ കടമായിത്തീർന്നിരിക്കുന്നതിനാലുമാണു് പരസ്യങ്ങൾകൂടി ചേർത്തു മാസിക പ്രസിദ്ധപ്പെടുത്തുന്നതിനു ഞങ്ങൾ നിർബന്ധിതരായിത്തീർന്നിരിക്കുന്നതു് എന്നു മാന്യവരിക്കാരെ അറിയിച്ചുകൊള്ളുന്നു.

വി. ദൈവമാതാവു്, മാർ തോമ്മാശ്ലീഹ, മാർ ഗീവറുഗീസ്സഹദാ, വി. ഗ്രീഗോറിയോസ് (പരുമല തിരുമേനി), കാലംചെയ്ത പ. ഏലിയാസ് പാത്രിയർക്കീസ് ബാവാ, കാലംചെയ്ത പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ, കാലംചെയ്ത മററു പിതാക്കന്മാർ എന്നിവരുടെ മദ്ധ്യസ്ഥസഹായങ്ങൾ ലഭിച്ചതിനും, ലഭിക്കുന്നതിനും വേണ്ടി വിശ്വാസികളായ പലരും 'ഉപകാരസ്മരണാബ്ളോക്കു'മാസികയിൽ പ്രസിദ്ധപ്പെടുത്തുന്നതിനു് ആവശ്യപ്പെടുകയാൽ അങ്ങനെ ഞങ്ങൾ ചെയ്തുകൊണ്ടാണിരിക്കുന്നതു്. ബ്ളോക്കൊന്നിനു് ആറു രൂപയാണു ചാർജ്ജ് നിശ്ചയിച്ചിട്ടുള്ളതു്. വിശ്വാസികൾ ഈ തുകകൾ മുൻകൂറായി അയച്ചു് ആവശ്യപ്പെട്ടാൽ മാത്രം ഫോട്ടോസ്ബ്ളോക്കുകൾ മാസികയിൽ പ്രസിദ്ധപ്പെടുത്തുന്നതായിരിക്കും.

**ഏജൻറന്മാരോടു്:**

ആകർഷണീയമായ ഏജൻസിവ്യവസ്ഥകളാണു് 'മലങ്കരസഭ' ഏർപ്പെടുത്തിയിട്ടുള്ളതു്. തന്മൂലം വിവിധ സ്ഥലങ്ങളിൽ മാസികയ്ക്കു് ഏജൻറന്മാർ ഉണ്ടു്. എന്നാൽ ഏജൻറന്മാരിൽ ചിലർ കുടിശ്ശികക്കാരായിട്ടുണ്ടു് എന്നുള്ളതു് ഖേദജനകമാണു്. ഏജൻറന്മാരിൽനിന്നു മാസിക വാങ്ങുന്നവർ കൃത്യമായി വരിസംഖ്യ കൊടുക്കാത്തതുമൂലമാണു് ഇങ്ങനെ സംഭവിക്കുന്നതു് എന്നു് ചില ഏജൻറന്മാർ അറിയിച്ചിട്ടുണ്ടു്. അങ്ങനെ മാസികവരിക്കാരിൽനിന്നു് പണം പിരിഞ്ഞുകിട്ടാനുള്ള ഏജൻറന്മാർ കുടിശ്ശികക്കാരുടെ പൂർണ്ണമായ മേൽവിലാസം ഇവിടെ അയച്ചുതന്നാൽ ഞങ്ങൾ നേരിട്ടു് എഴുത്തുകുത്തുകൾ നടത്തി കുടിശ്ശിക വാങ്ങാൻ ശ്രമിക്കാം.

**കുടിശ്ശികക്കാരോടു്:**

'മലങ്കരസഭ'യ്ക്കു കുടിശ്ശികക്കാരായുള്ളവർ ഈ അഭ്യർത്ഥന പ്രത്യേകം പരിഗണിക്കണമെന്നു് ഞങ്ങൾ വിനയപൂർവ്വം അപേക്ഷിക്കുന്നു. മാസിക ഒരു പുതിയ വർഷത്തിലേക്കു പ്രവേശിച്ചിരിക്കുന്ന ഈയവസരത്തിൽ കഴിഞ്ഞ വർഷത്തെ വരിസംഖ്യ ഇനിയും അയച്ചുതന്നിട്ടില്ലാത്തവർ ഉടനെ ആ സംഖ്യ അയച്ചുതന്നു സഹായിക്കണമെന്നഭ്യർത്ഥിച്ചുകൊള്ളട്ടെ. കുടിശ്ശികക്കാർക്കു തുടർന്നു മാസിക അയയ്ക്കുക പ്രയാസമാണു്. മെയ്മാസം 15-ാം തീയതി (മെയ് ലക്കം മാസിക ഇറങ്ങുന്നതിനു മുമ്പ്) ക്കകം കുടിശ്ശിക അയച്ചുതരാത്ത വരിക്കാർക്കും ഏജൻറന്മാർക്കും തുടന്നു് മാസിക അയക്കാതിരിക്കുവാൻ ഞങ്ങൾ നിർബന്ധിതരായിത്തീരും എന്നു് വ്യസനപൂർവ്വം അറിയിച്ചുകൊള്ളുന്നു.

'മലങ്കരസഭ' നമ്മുടെ സഭയുടെ ഔദ്യോഗിക നാവാണു്. ഇക്കാലത്തു് സമുദായങ്ങൾക്കായാലും, പ്രസ്ഥാനങ്ങൾക്കായാലും പ്രസിദ്ധീകരണങ്ങൾ പ്രാണവായുതുല്യം പ്രാധാന്യമുള്ളവയാണു്. പുണ്യസ്മരണാർഹനായ കാലംചെയ്ത പ. കാതോലിക്കാബാവാ തിരുമേനി 'മലങ്കരസഭ'യുടെ നടത്തിപ്പിൽ അന്യാദൃശമായ താല്പര്യം പ്രദർശിപ്പിച്ചിരുന്നു. മാസിക കിട്ടിയാൽ തിരുമേനി മുഴുവൻ വായിച്ചുതീർക്കുക പതിവായിരുന്നു. വല്ല തെററുകളും വന്നാൽ ചൂണ്ടിക്കാണിച്ചു, തിരുത്തിയും, നവംനവങ്ങളായ നിർദ്ദേശങ്ങൾ നൽകിയും തിരുമേനി 'മലങ്കരസഭ'യുടെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഇപ്പോഴത്തെ പ. ബാവാ തിരുമേ

നിയും അപ്രകാരം ശ്രദ്ധിക്കുന്നുണ്ട്. ഇതു് പ്രവർത്തകർക്കു് പ്രചോദനപ്രദമാണ്.

**ബ. വൈദികരോടും ഇടവകക്കാരോടും:**

'മലങ്കരസഭ' വരുത്താത്ത ഒട്ടനേകം ഭവനങ്ങൾ ഇപ്പോഴും നമ്മുടെ സമുദായത്തിൽ ഉണ്ട്. ഈ കുറവു് നിശ്ചയമായും പരിഹരിക്കപ്പെടേണ്ടിയിരിക്കുന്നു. അതിനു് ബ. വികാരിയച്ചന്മാരുടെ സ്നേഹപൂർവ്വമായ സഹായസഹകരണങ്ങൾ അത്യന്താപേക്ഷിതമാണ്. ഓരോ ഇടവകയിലും മാസികയുടെ കാര്യത്തെപററി പറഞ്ഞു് ആളുകളെ മനസ്സിലാക്കുന്നപക്ഷം പലരും മാസിക വരുത്തി വായിക്കുന്നതിനു് അതു സഹായിക്കും. ആണ്ടിൽ ആറു രൂപാ മുടക്കി മാസിക വരുത്തി വായിക്കുന്നതിനു് സൗകര്യമുള്ള ആളുകൾ മാസിക വരുത്തി വായിച്ചശേഷം ഇടവകയിലെ മററു് ആളുകൾക്കും വായിക്കത്തക്കവണ്ണം വിതരണം ചെയ്താൽ കൂടുതൽ ആളുകൾക്കു പ്രത്യേക ചെലവു കൂടാതെ മാസിക വായിക്കുന്നതിനു സഹായിക്കും. ഇക്കാര്യത്തിൽ ബ. വികാരിമാരും ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളുടെ ഭാരവാഹികളും ഉത്സാഹപൂർവ്വം പ്രവർത്തിച്ചാൽ അതു മാസികയുടെ പ്രവർത്തനത്തിനു് ഒരു വലിയ സഹായംകൂടിയായിരിക്കും. നമ്മുടെ സഭാംഗങ്ങൾക്കു് നമ്മുടെ വിശ്വാസാചാരങ്ങളും മററും പഠിക്കുന്നതിനും സഭയിലെ ദൈനംദിനപ്രവർത്തനങ്ങൾ മനസ്സിലാക്കുന്നതിനും ഇതു വഴിതെളിക്കുന്നതാണ്. അങ്ങനെ 'മലങ്കരസഭ' നമ്മുടെ സഭാംഗങ്ങൾക്കു് പ്രയോജനപ്പെടുകയും, 'മലങ്കരസഭ'യ്ക്കു് അന്യാദൃശമായ പ്രചാരം സിദ്ധിക്കുകയും ചെയ്യും. ഇതു സംബന്ധിച്ചു് സഭാസ്നേഹികളിൽനിന്നുള്ള നിർദ്ദേശങ്ങൾ സ്വാഗതാർഹങ്ങളാണ്.

**വിശേഷാൽ പ്രതി**

ഈ വർഷം മലങ്കര അസ്സോസ്യേഷൻ കൂടുവാൻ തീരുമാനിച്ചിട്ടുണ്ടല്ലോ. അസ്സോസ്യേഷനോടു് അനുബന്ധിച്ചു് 'മലങ്കരസഭ'യുടെ ഒരു വിശേഷാൽപ്രതി പുറപ്പെടുവിക്കണമെന്നു് ആഗ്രഹിക്കുന്നു. വിശേഷാൽപ്രതിക്കു ലേഖനങ്ങൾ അയച്ചും, പരസ്യങ്ങൾ നൽകിയും, വേണ്ട നിർദ്ദേശങ്ങൾ തന്നും സഹായിക്കണമെന്നു് പ്രത്യേകം അപേക്ഷിക്കുന്നു.

'മലങ്കരസഭ'യുടെ മാനേജിംഗ്ബോർഡിൽ മാർ ഈവാനിയോസ് തിരുമേനിയും, സമുദായട്രസ്റ്റി ശ്രീ ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാമും, സമുദായസെക്രട്ടറി ശ്രീ പി. സി. ഏബ്രഹാമും, ഇതുവരെ മാസിക നടത്തിക്കൊണ്ടു വന്നു് പഴക്കവും പരിചയവുമുള്ള മലങ്കരസഭാ ചീഫ് എഡിററർ ഫാദർ ററി. സി. ജേക്കബ്ബും ഉള്ളതു് ശുഭോദർക്കമാണ്.

'മലങ്കരസഭ'യുടെ പ്രവർത്തനങ്ങളിൽ സഹായ സഹകരണങ്ങൾ നൽകിക്കൊണ്ടിരിക്കുന്ന ഏവരോടുമുള്ള അകൈതവമായ കൃതജ്ഞത പ്രദർശിപ്പിക്കുന്നതിനു് ഈ അവസരം ഉപയോഗിച്ചുകൊള്ളട്ടെ. അതോടൊപ്പം അവരുടെ സഹകരണം തുടർന്നു് ഉണ്ടായിരിക്കണമെന്നും ഇപ്പോഴുള്ള മാസികാവരിക്കാർ കൂടുതൽ വരിക്കാരെ ചേർത്തും, നിർദ്ദേശങ്ങൾ തന്നും മററും 'മലങ്കരസഭ'യെ പൂർവാധികം ശക്തിപ്പെടുത്തണമെന്നും അപേക്ഷിക്കുന്നു. കാരുണ്യവാനായ ദൈവത്തിൽ ശരണപ്പെട്ടുകൊണ്ടു മുമ്പോട്ടുപോകണമെന്നാശിക്കുന്നു. 'മലങ്കരസഭാ'ബന്ധുക്കൾക്കു് എൻെറ അഭിനന്ദനങ്ങൾ.

---

(3—ാം പേജിൽനിന്നു തുടർച്ച)

ഓർമ്മ—കോട്ടയം ചെറിയപള്ളി.

20 ബു. നാലു് ഏവൻഗേലിസ്ഥന്മാരുടെയും, നിഖ്യാ കുസ്തന്തീനോപ്പോലീസ്, എപ്പേസൂസ് എന്നീ സ്ഥലങ്ങളിലെ സാർവ്വത്രികസുന്നഹദോസുകളിൽ ഉംപ്പെട്ട പരിശുദ്ധ പിതാക്കന്മാരുടെയും ഓർമ്മ.

22 വെ. സ്വർണ്ണവെള്ളിയാഴ്ച, പൗരസ്ത്യ കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവായുടെ സ്ഥാനാരോഹണദിനം.

24 ഞാ. പെന്തിക്കുസ്തിക്കുശേഷം 1—ാം ഞായറാഴ്ച.

31 ഞാ. പെന്തിക്കുസ്തിക്കുശേഷം 2—ാം ഞായറാഴ്ച.

# സന്യാസിശ്രേഷ്ഠനായ മാർ അന്തോനിയോസ്

## പ്രബോധനങ്ങൾ

(ഫെബ്റുവരിലക്കത്തിൽനിന്നു തുടർച്ച)

(ഫാദർ പി. വി. ജോസഫ് എം. ഏ., എറണാകുളം)

ആത്മികമായി മുന്നേറുവാൻ ആഗ്രഹിക്കുന്തോറും ശത്രു, പരീക്ഷകൾ കൂടുതൽ കൂടുതലായി നമ്മുടെ നേരേ തൊടുത്തുവിടും. പ്രാത്ഥനയും ഉപവാസവും നമ്മുടെ കത്താവിലുള്ള സുദൃഢമായ വിശ്വാസവുമാണ് ഈ പരീക്ഷകളെ എതിക്കാൻ നമുക്കു വേണ്ടിയിരിക്കുന്ന ആയുധങ്ങൾ.

### ശത്രു നമ്മെ നേരിടുന്ന വിധങ്ങൾ

ആഭിസാരികകൾ, വന്യമൃഗങ്ങൾ, ബീഭത്സരൂപങ്ങൾ ഇവയെല്ലാം പരീക്ഷയ്ക്ക് ഉപകരണങ്ങളായി സാത്താൻ ഉപയോഗിക്കും. അവൻ ഭാവികാര്യങ്ങൾ പ്രവചിക്കുന്നതായി ഭാവിക്കും. ആത്മാവിൽ ബലമില്ലാത്തവരെയും ചഞ്ചലഹൃദയന്മാരെയും വീഴിക്കാൻ ഇവ പലപ്പോഴും കാരണമാകുന്നു. ഉറച്ച ദൈവാശ്രയവും പ്രാത്ഥനാജീവിതവുമുള്ളവൻ ഇവയിലൊന്നും കുലുങ്ങിപ്പോകയില്ല. വിശ്വാസംകൊണ്ടും സ്ലീബായുടെ അടയാളംകൊണ്ടും നാം കോട്ട കെട്ടി ഉറപ്പിച്ചുകൊള്ളണം. ഈ കോട്ടയെ ഭേദിക്കാൻ സാത്താൻെറ ആഗ്നേയാസ്ത്രങ്ങൾക്കു കഴികയില്ല.

### ഭൂതങ്ങളുടെ പ്രഭു

ഇയ്യോബിനെ സമീപിച്ച രീതിയിലായിരിക്കും അവൻ പലപ്പോഴും പ്രത്യക്ഷപ്പെടുന്നതു്. 'അവൻെറ കണ്ണു് ഉഷസ്സിൻെറ നക്ഷത്രംപോലെയാകുന്നു. അവൻെറ വായിൽനിന്നു തീപ്പന്തങ്ങൾ പുറപ്പെടുകയും തീപ്പൊരികൾ ചിതറുകയും ചെയ്യുന്നു. കൽക്കരി കത്തിക്കാളിക്കൊണ്ടിരിക്കുന്ന ഉലയിൽനിന്നുള്ള ധൂമംപോലെ അവൻെറ മൂക്കിൽനിന്നു പുക പുറപ്പെടുന്നു. അവൻെറ ശ്വാസം കത്തുന്ന കനലും അവൻെറ വായ് ജ്വാലയുമാണ്'' (ഇയ്യോബ് 41: 18--20) ഭൂതങ്ങളുടെ പ്രഭു ഇത്തരത്തിൽ പ്രത്യക്ഷനാകുമ്പോൾ ഭയം ഉളവാക്കുവാൻതക്കവണ്ണം വലിയ കാര്യങ്ങൾ കൗശലപൂർവ്വം ജല്പിക്കും. എങ്ങനെയെന്നാൽ:—'അവൻ ഇരുമ്പിനെ വൈക്കോൽപോലെയും താമ്രത്തെ ദ്രവിച്ച മരംപോലെയും വിചാരിക്കുന്നു......അവൻ സമുദ്രത്തെ ഒരു തൈലപ്പാത്രംപോലെ കണക്കാക്കുന്നു' (ഇയ്യോ. 41: 27, 32). ഒരു ദീർഘദർശിയെപ്പോലെ അവൻ പറയുന്നു: 'ഞാൻ പിന്തുടർന്നു പിടിക്കും' (പുറ. 15: 9). 'ഞാൻ ഭൂതലത്തെ മുഴുവനും ഒരു പക്ഷിക്കൂടുപോലെയും, ഉപേക്ഷിച്ചുകളഞ്ഞ മുട്ടകളെ ശേഖരിക്കുന്നതുപോലെയും എൻെറ കയ്യിൽ പിടിക്കും' (ഏശാ. 10: 14). ദൈവമക്കളെ ചതിക്കുവാൻ ഇപ്രകാരമെല്ലാം സാത്താൻ വീമ്പടിക്കും. ഇവയിൽ നാം തെല്ലും ഭ്രമിക്കയോ അവൻെറ വാക്കുകൾക്കു ചെവി കൊടുക്കയോ ചെയ്യരുതു്. എന്തെന്നാൽ 'അവൻ വ്യാജക്കാരനും വ്യാജത്തിൻെറ പിതാവുമാകുന്നു' (യോഹ. 8: 44). എന്നാൽ നമ്മുടെ രക്ഷകൻ ആ മഹാസർപ്പത്തെ ഒരു ചൂണ്ടലിൽ കൊത്തിവലിച്ചു (യോബ്. 41: 1). ഭാരം ചുമക്കുന്ന ഒരു മൃഗത്തെപ്പോലെ അവൻെറ മൂക്കിൽ കയറിട്ടു. ഓടിപ്പോകുന്ന ഒരുത്തനെ എന്നപോലെ അവൻെറ മൂക്കിനു് ഒരു വളയവും അവൻെറ ചുണ്ടുകൾക്കു തുളയും ഉണ്ടാക്കി (യോബ് 40: 24). നാം അവനെ കളിപ്പിക്കത്തക്കവണ്ണം ഒരു കുരുവിയെപ്പോലെ നമ്മുടെ കത്താവു് അവനെ പിടിച്ചുബന്ധിച്ചിരിക്കുന്നു x. ക്രിസ്ത്യാ

x നമ്മുടെ കത്താവിൻെറ രക്ഷാകരവ്യാപാരങ്ങളും ക്രൂശുമരണവും ഉയിർപ്പുംമൂലം സാത്താൻെറയും പാതാളത്തിൻെറയും ശക്തിയെ കെടുത്തിയിരിക്കുന്നു എന്നതാണിതിലെ വിവക്ഷ. നമ്മുടെ കത്താവിൻെറ അവതാരത്തിനുമുമ്പു് സാത്താൻെറമേൽ വിജയം വരിക്കുവാൻ മനുഷ്യനു സാധിച്ചിരുന്നില്ല. യോബിൻെറ കാലത്തു് അസാദ്ധ്യമെന്നു വിചാരിക്കപ്പെട്ടിരുന്നതു് കത്താവു സുസാദ്ധ്യമാക്കിത്തീത്തു.

നികളായ നമുക്കു സർപ്പങ്ങളെയും തേളുകളെയും മെതിക്കാൻ നമ്മുടെ കർത്താവു് അധികാരം നൽകിയിട്ടുണ്ടു് (ലൂക്കോ. 10: 19). മരണപര്യന്തം വിശ്വസ്തനായിരിക്കുന്നവനു ജീവകിരീടം ലഭിക്കും (വെളി. 2: 10).

സമുദ്രത്തെ വററിച്ചുകളയുമെന്നും, ഭൂമിയെ കീഴടക്കിക്കളയുമെന്നും പറഞ്ഞു ഭീഷണിപ്പെടുത്തിയ സാത്താനും സൈന്യങ്ങളും കർത്തൃദാസന്മാരുടെ ശിക്ഷണജീവിതത്തിൻെറ മുമ്പിൽ നിഷ്പ്രഭരാണു്. അതിനാൽ അവൻ കാണിക്കുന്ന ദുർദർശനങ്ങളിൽ നാം ഭയപ്പെടരുതു്. അവൻ പ്രത്യക്ഷപ്പെടും; പെട്ടെന്നു് അപ്രത്യക്ഷനാകയും ചെയ്യും. സാത്താനും അവൻെറ സൈന്യങ്ങൾക്കും ഒരുക്കിയിരിക്കുന്നതു് നിത്യാഗ്നിയത്രേ.

## ശത്രുവിൻെറ തന്ത്രങ്ങൾ

സാത്താൻ ചതിയനാണു്. വ്യത്യസ്ഥങ്ങളായ രൂപങ്ങളിൽ പ്രത്യക്ഷപ്പെടുവാൻ അവനു കഴിയും. ചിലപ്പോൾ പ്രത്യക്ഷപ്പെടാതെതന്നെ സംഗീതശബ്ദങ്ങൾ അവൻ പുറപ്പെടുവിക്കും. ഉദ്ദേശസാദ്ധ്യത്തിനു വേദവാക്യങ്ങൾതന്നെയും അവൻ ഉദ്ധരിക്കും. പ്രാൎത്ഥനക്കായി അവൻ നമ്മെ ഉണൎത്തി എന്നുംവരും. ഉറങ്ങാൻപോലും ചിലപ്പോൾ സമ്മതിച്ചു എന്നു വരികയില്ല. ഒരു സമയം സന്യാസിവേഷം സ്വീകരിക്കാനും വിശുദ്ധന്മാരെപ്പോലെ സംസാരിക്കാനും സ്വയം ഭക്തി ചമയാനും അവൻ മടിക്കയില്ല. അവൻ ഭക്തനാണെന്നു മററുള്ളവരെ ധരിപ്പിക്കാൻ ശ്രമിക്കും. ശിക്ഷണജീവിതംകൊണ്ടു യാതൊരു പ്രയോജനവുമില്ലെന്നും ഏകാന്തജീവിതംകൊണ്ടു് അപകടവും ഭാരങ്ങളും വർദ്ധിപ്പിക്കാമെന്നേയുള്ളു എന്നും ഉള്ള നിരാശാതാബോധം മനസ്സിൽ അങ്കുരിപ്പിച്ചു് വ്രതജീവിതത്തിൽനിന്നും പിന്തിരിപ്പിക്കുന്നതിനാണീവേഷങ്ങളൊക്കെ. കഴിയുമെങ്കിൽ തെരഞ്ഞെടുക്കപ്പെട്ടവരെയും അവൻ വഞ്ചിക്കും എന്നു നമ്മുടെ കർത്താവു നമുക്കു മുന്നറിയിപ്പു നൽകിയിട്ടുള്ളതു പ്രത്യേകം നാം ഓർക്കണം. ആയുഷ്പര്യന്തം വ്രതജീവിതത്തിനു സ്വയം പ്രതിഷ്ഠിച്ചിട്ടുള്ള പലരും ഈ പരീക്ഷയ്ക്കു് അടിമപ്പെട്ടു പിന്മാറി നാശയോഗ്യരായിത്തീരുന്നുണ്ടു്. അങ്ങനെ പിന്മാറിയവൎക്കു് അവരുടെ സ്വയനീതീകരണത്തിനുള്ള ചിന്തകളും വാദമുഖങ്ങളും തേടിപ്പിടിച്ചുകൊടുക്കാനും അവൻ വിരുതനാണു്. അവരുടെ ന്യായവാദങ്ങളെ അനുകൂലിക്കുന്നതിനു് പിണിയാളുകളെ അണിനിരത്താനും അവനു കഴിയും. എന്നാൽ വ്രതനിഷ്ഠനായ ഒരു സന്യാസിയെ ഇളക്കുവാൻ ഇവയൊന്നും സാധിക്കയില്ല.

## ആശ്രമജീവിതത്തിൻെറ അതിപ്രസരം

അന്തോനിയോസിൻെറ ഉപദേശത്തിൽ ആശ്രമവാസികളെല്ലാവരും വളരെ സന്തോഷിച്ചു. തന്മൂലം സുകൃതജീവിതത്തോടുള്ള സ്നേഹവും താല്പര്യവും അവരിൽ വർദ്ധിച്ചുവന്നു. ചിലരിലുണ്ടായിരുന്ന അശ്രദ്ധാഭാവം ഓടിയൊളിച്ചു. മററുചിലരിൽ അന്തർലീനമായിക്കിടന്നിരുന്ന അഹന്ത നിശ്ശേഷംവിട്ടുമാറി. സാത്താൻെറ എല്ലാ പ്രേരണകളെയും തള്ളിക്കളവാനുള്ള കഴിവു് എല്ലാവൎക്കും ലഭിച്ചു. ദുരാത്മാക്കളെ തിരിച്ചറിയുവാൻ തക്കവണ്ണം അന്തോനിയോസിനു ലഭിച്ച ദൈവകൃപയിൽ എല്ലാവരും അത്ഭുതപ്പെട്ടു.

പർവ്വതപ്രദേശങ്ങളിലെ സെല്ലുകളിൽനിന്നു സങ്കീർത്തനാലാപങ്ങളും ആരാധനയും ഇടതടവില്ലാതെ ഉയൎന്നു. തിരുവചനം വായിച്ചും ധ്യാനിച്ചും സന്യാസികൾ ശക്തിയാർജ്ജിച്ചുകൊണ്ടിരുന്നു. അവർ പരസ്പരസ്നേഹത്തിലും ഐകമത്യത്തിലും സുസ്ഥിരരായി വർത്തിക്കുന്ന ഒരു പ്രത്യേക കൂട്ടമായി കാണപ്പെട്ടു. യഥാൎത്ഥത്തിൽ ആ പ്രദേശമെല്ലാം വിശുദ്ധിയുടെ മലർവാടിയായിത്തീർന്നു. ദുഷ്ടത പ്രവർത്തിക്കുന്നവനോ മുറിവേല്ക്കപ്പെടുന്നവനോ ആയി ഒരുവൻപോലുമില്ലാതായി. സ്വാൎത്ഥതയുടെ കളങ്കം ആരെയും തീണ്ടിയില്ല. ഓരോ വ്യക്തിയും അപരൻെറ സുഖസൗകര്യാദികളെ അന്വേഷിക്കുന്നതിൽ ശ്രദ്ധ പതിപ്പിച്ചു. ചുങ്കം പിരിക്കുന്നവരുടെ ശകാരങ്ങളോ അഹങ്കാരത്തിൻെറ അട്ടഹാസങ്ങളോ ഭിന്നാഭിപ്രായങ്ങളോ ചേരിതിരിവുകളോ ഇല്ല. എല്ലാവരുടെയും ജീവിതോദ്ദേശം സുകൃതജീവിതം നയിക്കുക എന്നതുതന്നെ. വരുവാനിരിക്കുന്ന പുതിയ ജീവിതത്തെക്കുറിച്ചുള്ള പ്രത്യാശ എല്ലാവരെയും ഭരിച്ചു. 'യാക്കോബേ, നിൻെറ കൂടാരങ്ങൾ, ഇസ്രായേലേ, നിൻെറ നിവാസങ്ങൾ എത്ര മനോഹരം! താഴ്വരപോലെ അവ വിശാലമായിരിക്കുന്നു. നദീതീരത്തിലെ ഉദ്യാനങ്ങൾപോലെ—യഹോവ നട്ടിരിക്കുന്ന ചന്ദനവൃക്ഷങ്ങൾപോലെയും ജലാന്തികേയുള്ള ദേവദാരുക്കൾപോലെയുംതന്നെ'.

അന്തോനിയോസ് തൻെറ വിലയേറിയ ഉപദേശാനന്തരം പതിവിൻപടി സ്വന്തം സെല്ലിലേക്കു മടങ്ങിപ്പോയി. അദ്ദേഹം തൻെറ തപ

# യഥാസ്ഥാനീകരണം

**ഒരു അവയവത്തിൻെറ ചുമതലകളുടെ നിർവ്വഹണത്തിൽ മററ് അവയവങ്ങൾ നിസ്സഹകരണം തുടങ്ങുമ്പോൾ ശരീരത്തിൻെറ പ്രവർത്തനം സ്തംഭിക്കും. വൈദികരെന്നും അത്മേനികളെന്നും ഉള്ള ചേരിതിരിവുകൾ ഉണ്ടാക്കുകയും വിടവുകൾ വർദ്ധിപ്പിക്കുകയും ചെയ്യുന്ന പ്രവണത നിരുത്സാഹപ്പെടുത്തേണ്ടതാണ്.**

(യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ)

**സഭയുടെ പുരോഗതിക്കായി വാഞ്ഛിക്കുന്ന നല്ലൊരു വിഭാഗം ജനങ്ങൾ ഇന്നുണ്ടെന്നുള്ളതു് ആശാവഹമായ ഒരു കാര്യമാണ്. പല പദ്ധതികളും പ്ലാനുകളും നടപ്പിൽ വരുത്തേണ്ടതിനെപ്പററി അഭിപ്രായങ്ങൾ ഉണ്ടാകുന്നതു നാം കേൾക്കാറുണ്ട്. അവയെല്ലാം പ്രോത്സാഹനാർഹങ്ങളായ കാര്യങ്ങളാണ്. എന്നാൽ നഷ്ടപ്പെട്ടുപോയിരിക്കുന്ന പലതും വീണ്ടെടുക്കുന്നതിൽ നാം ശ്രദ്ധിക്കുന്നില്ലെങ്കിൽ മററു പുരോഗമനങ്ങൾക്കു് അതു തടസ്സമായിത്തീരുന്നതാണ്. ഒരു കാലത്തു് ധന്യയായിരുന്ന സഭ, പലതും നഷ്ടപ്പെടുത്തപ്പെട്ടിട്ടു് ഇന്നു പാപ്പരത്വം അനുഭവിക്കുന്ന ഗതികേടാണ് സൂക്ഷ്മദൃക്കുകൾക്കു കാണാവുന്നതു്.** ബാഹ്യമായി നോക്കുമ്പോൾ പള്ളികളും സ്ഥാപനങ്ങളും സ്ഥാവരജംഗമസ്വത്തുക്കളുമാണ് ധന്യത്വത്തിൻെറ ലക്ഷണമെങ്കിൽ അക്കാര്യത്തിൽ നാം തീരെ പിമ്പിലല്ല. ആന്തരീയമായി നോക്കുമ്പോൾ സത്യവിശ്വാസം, പൗരോഹിത്യസാധുത്വം, ക്ലുദാശാപരമായ ക്രിസ്തീയജീവിതചര്യ എന്നിവയുടെ ആവശ്യകതയെക്കുറിച്ചു് ഏറെക്കുറെ ബോദ്ധ്യമുള്ളവരാണ് അധികപങ്കം. പിന്നെയെവിടെയാണു പാപ്പരത്വം ഉള്ളതു്? പാപ്പരത്വം കാണുന്നതു് വ്യക്തികളുടെ ആദ്ധ്യാത്മികചൈതന്യത്തിലും സഭയുടെ പൊതുവായ പ്രവർത്തനങ്ങളിലുമാണ്. അങ്ങനെ സംഭവിക്കുന്നതു് സഭാംഗങ്ങൾക്കുണ്ടായിരുന്ന ചില പതിവുകളും ചില ധാരണകളും ഓരോ കാലത്തു് തേഞ്ഞുമാഞ്ഞു് നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നതിനാലാണെന്നു മനസ്സിലാക്കാം. അവയെ യഥാസ്ഥാനപ്പെടുത്തുന്നില്ലെങ്കിൽ അവയുടെ അഭാവംമൂലമുള്ള ക്ഷീണം മററു് ഉപാധികളെക്കൊണ്ടു് പരിഹരിക്കുവാൻ വിചാരിച്ചാൽ അതു സാധിക്കയില്ല.

---

ശ്ചര്യ കൂടുതൽ ഊർജ്ജിതമാക്കിക്കൊണ്ടിരുന്നു.

## ശരീരം ആത്മാവിൻെറ നിർദ്ദേശങ്ങൾക്കു കീഴ്പ്പെട്ടിരിക്കണം

ഒരാത്മാവിൻെറ ആദ്ധ്യാത്മികകഴിവുകളെപററി ചിന്തിക്കുമ്പോൾ ഭക്ഷണം, നിദ്ര തുടങ്ങിയ ശാരീരികാവശ്യങ്ങളെ ഒരുവിധം ലജ്ജയോടുകൂടിയാണ് അദ്ദേഹം അഭിവീക്ഷണം ചെയ്തിരുന്നതു്. മററു സഹോദരന്മാരുമൊത്തു ഭക്ഷണത്തിനിരിക്കുമ്പോൾ ആത്മീയഭക്ഷണത്തെപററിയായിരിക്കും അദ്ദേഹത്തിൻെറ ചിന്ത. അപ്പോൾ കൂട്ടത്തിൽ ഭക്ഷണത്തിനിരിക്കുന്നവരോടു ക്ഷമ ചോദിച്ചിട്ടു് അവിടെനിന്നും എഴുന്നേററു പൊയ്ക്കളയും. ഭക്ഷണമൊരുമിച്ചു കഴിക്കുന്ന അവസരങ്ങളിലാണെങ്കിൽ ആത്മീയാഭിവൃദ്ധിക്കുതകുന്ന സംഗതികൾ പറയും. അപ്പോൾ അവക്കു് ശാരീരികഭക്ഷണത്തോടൊപ്പം ആത്മീയഭക്ഷണവുമായി. ആത്മാവു് ശാരീരികസുഖങ്ങളാൽ അധ:പതിക്കാൻ ഇടയാകരുതു്. നേരേമറിച്ചു് ശരീരം ആത്മാവിൻെറ നിർദ്ദേശങ്ങൾക്കു കീഴ്പ്പെട്ടിരിക്കണം. 'എന്തു ഭക്ഷിക്കും എന്നു ജീവന്നായിക്കൊണ്ടും എന്തു് ഉടുക്കും എന്നു ശരീരത്തിന്നായിക്കൊണ്ടും വിചാരപ്പെടേണ്ടാ' എന്നുള്ള രക്ഷകൻെറ തിരുമൊഴി അദ്ദേഹം കൂടെക്കൂടെ അനുസ്മരിപ്പിക്കും. 'ഇക്കാര്യങ്ങൾ ലോകത്തിലെ ജാതികൾ അന്വേഷിക്കുന്നു. എന്നാൽ ഇവയെല്ലാം നിങ്ങൾക്കു് ആവശ്യമുള്ളവയാണെന്നു നിങ്ങളുടെ പിതാവിനു് അറിയാം. ആകയാൽ നിങ്ങൾ അവൻെറ രാജ്യവും നീതിയും അന്വേഷിപ്പിൻ. അപ്പോൾ സകലവും നിങ്ങൾക്കു ലഭിക്കും' (മത്താ. 6. 31, ലൂക്കോ. 12: 20).

ഇക്കാലയളവിലാണു (A. D. 303–311) മാക്സിമിനസ് ചക്രവർത്തി സഭയെ പീഡിപ്പിച്ചതു്.

(തുടരും)

## നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന കാര്യങ്ങൾ

1. കുടുംബാരാധന. കുടുംബാരാധന എന്ന പദം വേദപുസ്തകത്തിൽ പ്രത്യേകമായി എടുത്തുപറയുന്നില്ലെങ്കിലും ക്രിസ്തീയ കുടുംബങ്ങളിൽ ആരാധനയ്ക്കു ഗണ്യമായ സ്ഥാനം ഉണ്ടായിരുന്നു. സഭയുടെ ആരംഭത്തിൽ വിശ്വാസികൾ ഭവനങ്ങളിലോ പള്ളികളിലോ ഒരുമിച്ചുകൂടി പ്രാർത്ഥന നടത്തുമായിരുന്നു (അപ്പോ. 2: 46). ആദ്യനൂററാണ്ടുകളിൽ പീഡയുടെ കാലത്തു് ഇപ്പോഴത്തെപ്പോലെ പള്ളികൾ അധികം ഇല്ലായിരുന്നു എങ്കിലും അവരുടെ ആത്മികാവശ്യങ്ങൾക്കും ആദ്ധ്യാത്മിക പുരോഗതിക്കും ഒരു തടസ്സവുമില്ലായിരുന്നു. ഒന്നുകിൽ സഹവിശ്വാസികളുടെ ഭവനങ്ങളിൽ കൂടുകയോ അതിനു സാധിക്കാത്തപക്ഷം ഏകാന്തസ്ഥലങ്ങളിലോ, ഗുഹകളിലോ, ഭൂഗർഭാലയങ്ങളിലോ കൂടുകയോ ചെയ്തു് അവരുടെ ആരാധനകളും ശുശ്രൂഷകളും നടത്തിവന്നു. പീഡകളുടെ കാലത്തിനു ശേഷം എല്ലാ നഗരങ്ങളിലും പള്ളികൾ ഉണ്ടായതുകൊണ്ടും, ജനങ്ങൾ താമസിച്ചിരുന്നതു നഗരങ്ങളിലായിരുന്നതുകൊണ്ടും ആരാധനയ്ക്കു പള്ളികളിൽ ഒരുമിച്ചുകൂടുന്നതിനു പ്രയാസമില്ലാതായി. പള്ളികളിലെ ആരാധന കഴിഞ്ഞു് ജനങ്ങൾ മററു കാര്യാദികളിൽ പ്രവേശിച്ചുപോന്നു. ക്രിസ്തീയജീവിതം പള്ളിയോടും ആരാധനയോടും ബന്ധപ്പെട്ടാണു് കഴിഞ്ഞുപോന്നിരുന്നതു്. എന്നാൽ പള്ളികളുടെ സമീപത്തു പാർക്കുക എന്ന വ്യവസ്ഥിതി എല്ലാ സ്ഥലങ്ങളിലും എല്ലാ കാലങ്ങളിലും പ്രായോഗികമായിരുന്നില്ല. പട്ടണജീവിതം പോലെ ഗ്രാമജീവിതവും, കേരളത്തിലെപ്പോലുള്ള ഒററതിരിഞ്ഞ ജീവിതവും ഉണ്ടായിരുന്ന സ്ഥലങ്ങളിൽ പ്രതിദിനം വിശ്വാസികൾക്കു ദൈവാലയത്തിൽ ഹാജരാകുവാൻ സാധിക്കുമായിരുന്നില്ല. അതുകൊണ്ടു് ആരാധനയുടെ അധികപങ്കും കുടുംബങ്ങളിൽതന്നെ നടന്നുകൊണ്ടിരുന്നു. നമ്മുടെ നാട്ടിലും കുടുംബാരാധന ക്രിസ്തീയജീവിതത്തിൻെറ വലിയ്ചൊരു നേട്ടമായി കരുതാമായിരുന്നു. സന്ധ്യയിലും രാവിലെയും ക്രിസ്തീയ ഭവനങ്ങളിൽനിന്നു് കൂട്ടമായ പ്രാർത്ഥനയുടെ ശബ്ദം ഉയരുന്നതു കേട്ടു് അക്രൈസ്തവരും ക്രിസ്ത്യാനികളെ ശ്ലാഘിക്കുന്നതു് ഒരു പുതുമയായിരുന്നില്ല. പള്ളിക്കടുത്തു പാർക്കുന്നവർ പള്ളികളിലും, അല്ലാത്തവർ ഒരു കുടുംബത്തിലുള്ളവർ ഒരുമിച്ചു് അതതു കുടുംബത്തിലും, ചിലപ്പോൾ പല കുടുംബങ്ങളിലുള്ളവർ ഒരുമിച്ചു് ഓരോ കുടുംബത്തിൽ മാറിമാറിയും ആരാധന നടത്താവുന്നതാണു്. ഇപ്പറഞ്ഞതൊന്നും ഇപ്പോൾ നടക്കുന്നില്ല എന്നതാതാണു് ദുഃഖകരമായ സത്യം. ഒരിടത്തു് എട്ടോ പത്തോ വീട്ടുകാർ അടുത്തടുത്തു താമസമുണ്ടെങ്കിൽ ഒന്നുകിൽ അതതു വീട്ടിലുള്ളവർ ഒരുമിച്ചു നമസ്ക്കരിക്കാം, അല്ലാത്തപ്പോൾ അത്രയും വീട്ടുകാർ ഒരുമിച്ചുകൂടി ഒരു ദിവസം ഒരാളിൻെറ വീട്ടിലും,, അവർതന്നെ പിറെറദിവസം വേറൊരാളിൻെറ വീട്ടിലും ഇങ്ങനെ മാറിമാറി ആരാധന നടത്താം. സഹവിശ്വാസികൾ ഒരുമിച്ചുകൂടുന്നതു് പരസ്പരം സ്നേഹത്തിൽ ദൃഢപ്പെടുന്നതിനും തെററുകുററങ്ങളിൽ വീഴാതിരിക്കുന്നതിനും ആത്മികവർദ്ധന പ്രാപിക്കുന്നതിനും സഹായകമാണു്. 'കൂട്ടായ്മ' എന്ന പദംകൊണ്ടു് ഉദ്ദേശിക്കുന്നതു് അതാണു്. ഇതുകൊണ്ടു് ഒരു കൂട്ടായ്മയിൽ ഉൾപ്പെട്ടിരിക്കുന്നവരിൽ

ആരും പിന്മാററജീവിതത്തിൽ വീഴാതിരിക്കുവാൻ ഇടയാകും. ഒരു വീട്ടിലുള്ളവർ ഏതായാലും ഒരുമിച്ചു പ്രാത്ഥിക്കണം. അവരവരുടെ മുറികളിൽ ഇരുന്നു പ്രാത്ഥിക്കുന്നുവെന്നാൽ സമൂഹമായ ആരാധനകൊണ്ടുള്ള പ്രയോജനം കിട്ടുകയില്ല. ആരാധനകൊണ്ടുള്ള പ്രയോജനമെന്നു പറഞ്ഞതു് ജീവിതത്തിനു കിട്ടുന്ന ശക്തിയെ ഉദ്ദേശിച്ചാണു്. പാശ്ചാത്യനാടുകളിൽ കുടുംബാരാധന ഇല്ല. അതിൻെറ സംക്രമണം നമ്മുടെ നാട്ടിലും വർദ്ധിച്ചതിൻെറ ഫലമായി കാലത്തും വൈകിട്ടും വീടുകളിൽ നമസ്ക്കാരം നഷ്ടപ്പെട്ടിരിക്കയാണു്. പള്ളികളെ ഉയർത്തുവാനും, പള്ളികൾ പണിയുവാനും, സഭയുടെ പദ്ധതികൾ വിജയിപ്പിക്കുവാനും അനേകരും ആവേശം കാണിക്കുമെങ്കിലും ആ ആവേശം കുടുംബാരാധന നഷ്ടപ്പെടാതിരിക്കുന്നതിനും കാണിക്കുമെങ്കിൽ നന്നായിരുന്നു. പല കാര്യങ്ങളും പള്ളിയിൽ വിളിച്ചുപറയുമെങ്കിലും 'നിങ്ങൾ വീടുകളിൽ പ്രാത്ഥിക്കണം' എന്നു് ആരും വിളിച്ചുപറയാറില്ല.

## 2. കൂടെക്കൂടെയുള്ള വി. കുർബ്ബാനാനുഭവം

അപ്പസ്തോലകാലത്തെ സഭയിൽ ഉണ്ടായിരുന്ന ആത്മചൈതന്യത്തിൻെറ ലക്ഷണം, ആഴ്ചവട്ടത്തിൻെറ ആദ്യദിവസം വിശ്വാസികൾ ഒരുമിച്ചുകൂടുമ്പോൾ 'അപ്പംനുറുക്ക' നടത്തുകയും എല്ലാവരും അതിൽ പങ്കുകൊള്ളുകയും ചെയ്യുന്നതായിരുന്നു. അതു് അനേകനൂററാണ്ടുകളായി തുടർന്നുപോന്നിരുന്നുവെന്നും കാണാം. കുർബാനയർപ്പിക്കുന്നതു് അനുഭവിക്കുന്നതിനുവേണ്ടിയാണെന്നുള്ള ധാരണയ്ക്കു കോട്ടംവന്നതുകൊണ്ടാണു് ഇപ്പോൾ വി. കുർബാനയിൽ സംബന്ധിക്കുന്നവർ, അനുഭവിക്കുന്ന പതിവു് ഇല്ലാതായതു്. ഞായറാഴ്ച വിശ്വാസികൾ ഒരുമിച്ചു കൂടുന്നതു് വെറും ഒരു ആരാധനയ്ക്കുവേണ്ടി മാത്രമല്ലെന്നും സ്വർഗ്ഗീയരഹസ്യങ്ങൾ ഉൾക്കൊള്ളുന്നതിനുവേണ്ടി കൂടിയാണെന്നുമുള്ള ധാരണ എങ്ങനെയൊ ഇല്ലാതായി. ചിലർ പള്ളികൾ പണിയിക്കുന്നതു് കേമമായ ഒരു ശവമടക്കത്തിനും അനന്തരം നാല്പതുദിവസത്തെ തുടർച്ചയായ കുർബ്ബാന ചൊല്ലിക്കലിനുംവേണ്ടിയാണെന്നു തോന്നിപ്പോകും! കൂടെക്കൂടെയുള്ള കുർബ്ബാനാനുഭവത്തിൻെറ സ്ഥാനത്തു് ഇന്നു് ആണ്ടിലൊരിക്കൽ പെസഹാ കുർബ്ബാന അനുഭവിക്കുന്ന പതിവാണു് അനേകരും പാലിക്കുന്നതു്. അതുതന്നെ ഇല്ലാത്ത നല്ലൊരു പങ്കു ജനങ്ങൾ ഉണ്ടെന്നുള്ളതു് വിസ്മരിക്കുന്നില്ല. ആണ്ടിലൊരിക്കൽ വി. കുർബ്ബാന അനുഭവിക്കുന്നവർതന്നെ പൊതുയോഗത്തിലെ അംഗത്വംമാത്രം ലാക്കാക്കി ചെയ്യുന്നവരുമാണു്! തത്വങ്ങളിൽനിന്നു നാം എത്രമാത്രം വ്യതിചലിച്ചുവെന്നു് ഇതിൽനിന്നുകാണാം. ഇത്രയടി പൊക്കമുള്ളവരേമാത്രമേ Military-യിലേക്കു Recrute ചെയ്യൂ എന്ന വ്യവസ്ഥയുണ്ടെങ്കിൽ കട്ടിക്കൂടിയ ചെരിപ്പിട്ടുകൊണ്ടു് പൊക്കംവരുത്തിക്കാണിക്കുന്ന തത്രപ്പാടാണു പൊതുയോഗത്തിൻെറ തലേ ആഴ്ചയിൽ കുമ്പസാരിച്ചു വി. കുർബ്ബാന അനുഭവിക്കുന്നതിൽ കാണാനുള്ളതു്. ഇങ്ങനെ കുമ്പസാരത്തെയും കുർബാനാനുഭവത്തെയും അതിൻെറ മഹത്വപദവിയിൽനിന്നും സ്ഥാനഭ്രംശം ചെയ്തിരിക്കുന്ന പ്രതീതിയാണു് സുറിയാനിസഭയിൽ കാണുന്നതു്! നല്ല അറിവുള്ളവരും, നേതൃത്വമുള്ളവരായി പരിഗണിക്കപ്പെടുന്നവരുപോലും കൂടിപ്പോയാൽ ആണ്ടിൽ ഒരു കുർബാനാനുഭവം നടത്തിയെങ്കിലായി, ഇല്ലെങ്കിലുമായി. കുർബാനയോടുള്ള ഭയവും, ചില പാപങ്ങളിൽ തുടർന്നു ജീവിക്കുവാനുള്ള ആഗ്രഹവും, ഇതൊക്കെ അവസാനകാലത്തു ചെയ്താൽമതിയല്ലൊ എന്നുള്ള മിഥ്യാബോധവും ആണു് കുമ്പസാരത്തിൽനിന്നും കുർബ്ബാനാനുഭവത്തിൽനിന്നും പലരെയും അകററിനിറുത്തുന്നതു്. കുമ്പസാരമാണു് കുർബ്ബാനാനുഭവത്തിൽനിന്നും അനേകരെയും അകററിനിറുത്തുന്നതെന്നും, ആത്മാഭിമാനമുള്ളവർക്കു കുമ്പസാരം നടത്തുന്നതു് പ്രയാസകരമാണെന്നും വിചിത്രമായ ഒരു വാദഗതി ചില പ്രസിദ്ധീകരണങ്ങളിൽ അടുത്തയിട ഉണ്ടായതായി അറിയുന്നു. ചിലർ അഭിപ്രായപ്പെടുന്നതു് ആളാംപ്രതിയുള്ള കുമ്പസാരം മലങ്കര ഓർത്തഡോക്സു് സഭയിൽ ഇല്ലായിരുന്നുവെന്നും അടുത്തകാലത്തു് മററു സഭകളിൽനിന്നും സംക്രമിച്ചതാണെന്നും മററുമാണു്! ഇതൊക്കെ വെറും പൊള്ളയായ വാദങ്ങളാണു്. എത്രയും പുരാതനങ്ങളായ നമ്മുടെ ആരാധനാക്രമങ്ങളിൽ കുമ്പസാരത്തെക്കുറിച്ചു വ്യക്തമായി എഴുതിയിട്ടുണ്ടു്. ഒരുപക്ഷേ സഭാപരമായ കാര്യങ്ങളെ ശക്തിപ്പെടുത്തിക്കൊണ്ടുപോകാൻ പ്രതികൂലസാഹചര്യങ്ങൾകൊണ്ടു ചില കാലഘട്ടങ്ങളിൽ സാധിച്ചിരുന്നില്ലെന്നു വന്നേക്കാം. അതുകൊണ്ടു് അതു സഭയിൽ ഇല്ലായിരുന്നു എന്നു വാദിക്കുന്നതു ശരിയല്ല. പാപം ചെയ്‌വാൻ ലജ്ജയില്ലെങ്കിൽ അതു് ഏററുപറയുന്നതിനും ലജ്ജിക്കേണ്ട. ഏററുപറയുന്നതു് അഭിമാനക്ഷതവുമല്ല. ഇനിയും ദൈവത്തോടു പ്രാത്ഥിക്കുന്നതും

മാനക്കേടാണെന്നു പറയുന്നവർ ക്രിസ്ത്യാനികളിൽ ഉണ്ടായെന്നുവരുന്നേക്കാം. ഇപ്പോഴത്തെ പരിഷ്കാരത്തിനും ശാസ്ത്രീയയുഗത്തിനും യോജിച്ച ആളല്ല ദൈവമെന്നു വിചാരിക്കുന്നവരും കാണും! ഏതായാലും അല്പജ്ഞാനികളുടെ മൂഢപ്രസ്താവനകളാൽ സാധാരണക്കാരായ ആളുകളുടെ ചിന്താഗതിയിൽ കോളിളക്കങ്ങൾ ഉണ്ടാക്കുവാൻ സാധിച്ചെന്നുവരാം. ആത്മപരിശോധന നടത്തിയിട്ടുവേണം കുർബ്ബാനാനുഭവം നടത്തേണ്ടതെന്നു് വി. പൗലൂസ്ശ്ലീഹാ ശക്തിയായി പറയുന്നതിൽനിന്നു കുർബ്ബാനാനുഭവത്തിനുമുമ്പു് കുമ്പസാരം നടത്തിയിരിക്കണമെന്നു വ്യക്തമാണു്.

### 3. സഭയ്ക്കുള്ളിലെ ഐക്യഭാവം

സഭ വൈദികരും ജനങ്ങളും എല്ലാം ഉൾപ്പെട്ട സമൂഹമാണു്. വൈദികർ ജനത്തോടും ജനങ്ങൾ വൈദികരോടും ചുമതലപ്പെട്ടും ബന്ധപ്പെട്ടും ഇരിക്കുന്നു. ജനങ്ങളെ മാററിനിറുത്തിക്കൊണ്ടു് വൈദികരൊ, വൈദികരെ മാററിനിറുത്തിക്കൊണ്ടു ജനങ്ങളൊ മാത്രം ഉൾപ്പെടുന്നതല്ല സഭ. സഭയെ ഒരു ശരീരത്തോടു് ഉപമിക്കാമെങ്കിൽ അതിൽ പല വിധത്തിലുള്ള അവയവങ്ങളുണ്ടെന്നും, അവ ഉപയോഗത്തിലും ജോലിയിലും വ്യത്യസ്ഥപ്പെട്ടിരിക്കുന്നുവെന്നും കാണാം. ഒരിടത്തേക്കു നടക്കുവാൻ കാലുകൾ ഒരുങ്ങുമ്പോൾ മററു് അവയവങ്ങൾ അതിൽ സഹകരിക്കുന്നു. ഭക്ഷണം കഴിക്കുവാൻ കൈകൾ ഒരുങ്ങുമ്പോൾ മററു് അവയവങ്ങൾ അതിൽ സഹകരിക്കുന്നു. ഏതു് അവയവത്തിന്റെയും ചുമതലകളുടെ നിർവ്വഹണത്തിൽ മററു് അവയവങ്ങൾ നിസ്സഹകരണം തുടങ്ങുമ്പോൾ പ്രവർത്തനം സ്തംഭിക്കും. അവയവങ്ങളിൽ ചേരിതിരിവിന്റെ ആവശ്യമില്ല. എന്നാൽ കുറേ കാലങ്ങളായി വൈദികരെന്നും ജനങ്ങളെന്നും ഉള്ള ചേരിതിരിവുകൾ ഉണ്ടാക്കുകയും വിടവുകൾ വർദ്ധിപ്പിക്കുകയും ചെയ്യുന്ന ഒരു പ്രവണത എങ്ങനെയൊ ഉണ്ടായിട്ടുണ്ടു്. സഭയ്ക്കുള്ളിലെ ഐക്യഭാവം ആ വിധത്തിൽ നഷ്ടപ്പെട്ടിട്ടുണ്ടെങ്കിൽ അതു വീണ്ടെടുക്കാത്തപക്ഷം പ്രവർത്തനങ്ങൾ സ്തംഭനാവസ്ഥയിൽ എത്തുന്നതിനെളുപ്പമുണ്ടു്. ജന്മികുടിയാൻ ബന്ധംപോലെയൊ മുതലാളി തൊഴിലാളി ബന്ധംപോലെയൊ ഉള്ള ഒരു ഛായയാണു് വൈദികരും ജനങ്ങളും തമ്മിൽ ഉണ്ടാക്കിത്തീർത്തിരിക്കുന്നതെന്നും അതിനെ എതിർക്കണമെന്നും വിപ്ലവമുണ്ടാക്കണമെന്നും മററും ധ്വനിക്കുന്ന ആശയങ്ങൾ അങ്ങും ഇങ്ങും അങ്കുരിക്കാറുണ്ടു്. വൈദികരെയും ജനങ്ങളെയും പരസ്പരം വിരോധികളാക്കി ചിത്രീകരിച്ചിട്ടു് തമ്മിൽ അടിപ്പിക്കുന്നതിനുള്ള ഏതോ ജന്യ ദുർവാസന ഇന്നും ഇന്നലെയും ഉണ്ടായതല്ല. മലങ്കരസുറിയാനിസഭയിൽ നിലവിലിരുന്ന ഭിന്നതകളെക്കാളും വ്യവഹാരങ്ങളെക്കാളും അതിനെ അധ:പതിപ്പിച്ചിട്ടുള്ളതു് മേൽപറഞ്ഞ ചേരിതിരിവുകളാണു്. വൈദികർ ശമ്പളം പററുന്ന കൂലിക്കാരെന്നും, കൂലിവാങ്ങിക്കഴിഞ്ഞു് മററു ഭരണകാര്യങ്ങളിൽ അവർക്കു പ്രവേശിക്കുവാൻ അവകാശമില്ലെന്നും ചിലർ പറയാറുണ്ടു്. അതുപോലെ ജനങ്ങൾ വൈദികർ പറയുന്ന ഏതും വിവേചനാരഹിതരായി അനുസരിക്കുവാൻ ബാദ്ധ്യസ്ഥരാണെന്നും അവ

FOR FAVOURS RECEIVED











Mariamma John. Mekozhoor.

Mrs Mariamma Cherian.

വി: സഭയും സഭയിൻകൂടാരവും 8.

# അഭിഷേകതൈലം

(ഫാദർ ഗീവറുഗീസ്, ആശ്ശുങ്കൽ)

സഭയിൻകൂടാരത്തിൽ ഉപയോഗിച്ചിരുന്ന ഒരു പരിശുദ്ധ തൈലമാണ് അഭിഷേകതൈലം. സഭയിൻകൂടാരത്തിലെ പൗരോഹിത്യത്തെപ്പററി മുമ്പു പ്രസ്താവിച്ചതിനാൽ അതിനോടു വളരെ ബന്ധമുള്ള വിശുദ്ധ തൈലത്തെപ്പററിയും ചിന്തിച്ചു കടന്നുപോകുന്നതു് പ്രയോജനപ്രദം എന്നു വിചാരിക്കുന്നു. ഇതു് ഉണ്ടാക്കേണ്ടതും ഉപയോഗിക്കേണ്ടതുമായ രീതികളെപ്പററി പുറ. 30: 22–30 വരെയുള്ള വാക്യങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നു. ഇതിനു പ്രധാനമായി ഉപയോഗിച്ചിരുന്നതു് ഒലിവ് (സൈത്തു്) എണ്ണയും, മൂരും പശയും ആണ്. ഒലിവ് എണ്ണ മനുഷ്യനു് പലവിധത്തിലും ഉപയോഗപ്രദമാകയാൽ ഇസ്രായേല്യരുടെയിടയിൽ അതിനു പ്രാധാന്യം ഉണ്ടായിരുന്നു. ഒലിവ്എണ്ണയ്ക്കു വേദപുസ്തകത്തിൽ പ്രാധാന്യം നൽകുന്നുണ്ടു്. ഒലിവില സമാധാനദൂതൻ ആയിരുന്നു (ഉല്പ. 8: 11). ഒലിവുതൈകൾ അനുഗ്രഹത്തിൻെറ ലക്ഷണം ആണ് (സങ്കീ. 128: 3). വിശുദ്ധസ്ഥലത്തു് കെടാവിളക്കു കത്തിക്കുന്നതിനു് ഒലിവ്എണ്ണയാണുപയോഗിച്ചിരുന്നതു് (പുറ. 27: 20). അതുപോലെ മൂരും ഇസ്രായേല്യരുടെ ഇടയിൽ ശുദ്ധീകരണവസ്തുവും ദമ്പതിമാരെ രമിപ്പിക്കുന്നതും കാഴ്ചദ്രവ്യവും ആയിരുന്നു. ആയതു് ക്രിസ്തുവിനെയും സഭയെയും രമിപ്പിക്കുന്ന വസ്തുവായി പാട്ടുകാരൻ തൻെറ കൃതിയിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. (ന്യായാ. 9: 9, എസ്തേ. 2: 12, ഉത്തമഗീതം 1: 13, 3: 6, 4: 6, 14; 5: 1, 5, 13. മത്താ. 2: 11, യോഹ. 19: 39). ഒലിവ്എണ്ണയിൽ

---

രുടെ ആത്മികാവശ്യങ്ങൾ നടത്തിക്കിട്ടുന്നതുകഴിഞ്ഞു് അവക്കു് മററു് അവകാശങ്ങളൊന്നും ഇല്ലെന്നും മററു ചിലർ പറയാറുണ്ടു്. ഫലമെന്താണ്? വൈദികരും ജനങ്ങളും തമ്മിലുള്ള വിടവു വർദ്ധിക്കയും, പരസ്പരം ശത്രുക്കളായി കാണുകയും ചെയ്യുന്ന ഒരു ആശയക്കുഴപ്പം ഉണ്ടാകുന്നു. അതിൻെറ പ്രതിദ്ധ്വനികൾ പള്ളികളിലെ അന്തരീക്ഷത്തിലും സഭയുടെ പൊതുവായ അന്തരീക്ഷത്തിലും ഉയരാറുണ്ടു്. ന്യായമായി ഉണ്ടായിരിക്കേണ്ട ധാരണകൾ നഷ്ടപ്പെട്ടതുകൊണ്ടു വന്നുകൂടിയ സങ്കീർണ്ണാവസ്ഥയാണ് ഇതെല്ലാം. അതുകൊണ്ടു് ഈ വിടവു പരിഹരിച്ചു് വൈദികരും ജനങ്ങളും പരസ്പരം വേണ്ടപ്പെട്ടവരാണെന്നുള്ള ധാരണ പുന:സ്ഥാപിക്കേണ്ടതു് ഇന്നത്തെ ഒരു അടിയന്തിരാവശ്യമായിത്തീർന്നിരിക്കുന്നു. സഭയുടെ ഭരണം രാഷ്ട്രീയഭരണരീതിയോടു തുലനം ചെയ്യുന്നതുകൊണ്ടാണ് ഈ കുഴപ്പം വന്നുകൂടുന്നതു്. തങ്ങളിൽ വലിയവനാരെന്നു തർക്കിച്ചവരോടു കർത്താവു കല്പിച്ച മറുപടി ശ്രദ്ധിക്കയാണെങ്കിൽ കുഴപ്പങ്ങൾക്കൊക്കെ പോംവഴി ഉണ്ടാകും. ഏകാധിപത്യം, ജനാധിപത്യം എന്നീ പദപ്രയോഗങ്ങൾ രാഷ്ട്രീയത്തിലാണ്. തലച്ചോറിൻെറ നിർദ്ദേശമനുസരിച്ചു് കാൽ പ്രവർത്തിക്കുമ്പോൾ തലച്ചോർ ഏകാധിപത്യം നടത്തി എന്നു് കാൽ പരാതിപ്പെടുകയില്ല. അവയവങ്ങൾ തമ്മിൽ പരസ്പരബന്ധവും അതേസമയം ഓരോ അവയവത്തിനും പ്രത്യേക ചുമതലകളും ഉള്ളതുപോലെ സഭാംഗങ്ങളായ വൈദികരും ജനങ്ങളും തമ്മിൽ പരസ്പരം ബന്ധപ്പെട്ടും അതേസമയം അവരവരുടെതായ ചുമതലകൾ വഹിച്ചും കഴിഞ്ഞുകൂടേണ്ടതാണ്.

നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നവയും, യഥാസ്ഥാനപ്പെടുത്തേണ്ടവയുമായ ചില പതിവുകളെക്കുറിച്ചും ധാരണകളെകുറിച്ചും ഉദാഹരണമായി ചില കാര്യങ്ങൾ പറഞ്ഞതാണ്. ഇതുപോലെ മററു പലതുമുണ്ടു്. ഇവയെ യഥാസ്ഥാനപ്പെടുത്തുന്നില്ലെങ്കിൽ അതിൻെറ കുറവു് മററു മാർഗ്ഗങ്ങളെക്കൊണ്ടു് പരിഹരിക്കാനാവുകയില്ല. ഭക്ഷണംകൊണ്ടു കിട്ടേണ്ടതായ പ്രയോജനം വെള്ളംകൊണ്ടു കിട്ടുകയില്ല. വ്യായാമംകൊണ്ടു കിട്ടേണ്ടതായ പ്രയോജനം മരുന്നുകൾകൊണ്ടു കിട്ടുകയില്ല. അതുപോലെ കുടുംബാരാധനകൊണ്ടും വി. കുർബ്ബാനാനുഭവംകൊണ്ടും സിദ്ധിക്കുന്ന നേട്ടങ്ങൾ പെരുന്നാളാഘോഷങ്ങൾകൊണ്ടോ, പ്രസംഗയോഗങ്ങൾകൊണ്ടോ ലഭിക്കുകയില്ല. ഒന്നിൻെറ Substitute അല്ല മറെറാന്നു് എന്നു ഗ്രഹിച്ചിരിക്കേണ്ടതാണ്.

മുരാം പശ മുതലായ സുഗന്ധദ്രവ്യങ്ങരാം ഇട്ട് പ്രത്യേകയോഗവിധി അനുസരിച്ച് (പുറ. 30: 22–25) കാച്ചി എടുത്ത തൈലം കൊണ്ടു് സഭയിൻകൂടാരവും അതിന്റെ സാമഗ്രികളും അഭിഷേകം ചെയ്തിരുന്നു (30: 26–28). കൂടാതെ മഹാപുരോഹിതനെയും പുരോഹിതന്മാരെയും അതിനാൽ അഭിഷേകം ചെയ്തിരുന്നു (30: 30). ജീവനുള്ളവരായ പുരോഹിതഗണത്തെ മാത്രം അല്ല സാധനസാമഗ്രികളെക്കൂടി അഭിഷേകം ചെയ്തതായി കാണുന്നതുകൊണ്ടു് അഭിഷേകം എന്ന പദം ഈ ഭാഗത്തു് ഉപയോഗിച്ചിരിക്കുന്നതിന്റെ പ്രത്യേകത ചിന്തിക്കേണ്ടതാണു്. അഭിഷേകംചെയ്യപ്പെട്ടവ ദൈവത്തിനായി വേർതിരിക്കപ്പെട്ടവയും ശുദ്ധീകരിക്കപ്പെട്ടവയും ആയിരുന്നു (30: 29).

സഭയിൻകൂടാരവും അതിലെ ഉപകരണങ്ങളും സ്ഥാനികളും ദൈവത്തിനായി വേർതിരിച്ച് അഭിഷിക്തമായപ്പോരാം മേഘത്രപത്തിൽ പരിശുദ്ധാത്മാവു് അഥവാ യഹോവയായ ദൈവം അതിൽ ഇറങ്ങി വസിച്ചു (പുറ. 40: 34, 35). പഴയനിയമത്തിൽ അഭിഷേകതൈലം, ആനന്ദതൈലം മുതലായ വിശുദ്ധ തൈലങ്ങളെക്കുറിച്ചു് നാം വായിക്കുന്നു. അപ്രത്യക്ഷമായ കൃപാദാനം പ്രത്യക്ഷപദാത്ഥങ്ങരാംവഴി ലഭിച്ചതായി പഴയനിയമത്തിൽ പല ഭാഗത്തും നാം വായിക്കുന്നുണ്ടു്. ഹാബേൽ തന്റെ ബലിയാൽ അനുഗ്രഹം പ്രാപിച്ചതും (ഉല്പ. 4: 4) പിച്ചളസർപ്പത്താൽ അഗ്നിസർപ്പത്തിൽനിന്നും രക്ഷപെട്ടതും (സംഖ്യാ. 21: 6–9) മററുമായ ദൃഷ്ടാന്തങ്ങരാം ബഹുലങ്ങളാണു്. അതായതു് ആത്മപദാത്ഥസൃഷ്ടിയായ മനുഷ്യൻ അരൂപിയായ പരിശുദ്ധാത്മാവിന്റെ ദാനങ്ങരാം അതിനു് ഉപയുക്തമായ പദാത്ഥംവഴി പ്രാപിക്കുക എന്നുള്ളതാണു് വേദന്യായം.

പുതിയനിയമവും ഇതുതന്നെ പഠിപ്പിക്കുന്നു. പദാത്ഥംവഴി ദൈവകൃപ അനുഭവിക്കുന്നു എന്നുള്ളതിനു് പിറവിക്കുരുടന്റെ കണ്ണിൽ ചേറുപൂശി അവനു കാഴ്ച ലഭിച്ചതും (യോഹ. 9:6) വസ്ത്രവും നിഴലുംവഴി രോഗികരാം സൗഖ്യം പ്രാപിച്ചതും (മത്താ. 9: 21, അപ്പോ. 5: 15) തൈലംപൂശി രോഗികരാം സുഖപ്പെട്ടതും (മർക്കോ. 6: 13, യാക്കോബു് 5: 14) മററുമായ ഭാഗങ്ങരാം തെളിവുകളാണു്. കൂടാതെ മാമോദീസായിക്കു വെള്ളം ഉപയോഗിക്കുന്നതും, കർത്തൃഭോജനത്തിനു് (വി. കുർബ്ബാനയ്ക്കു്) അപ്പവീഞ്ഞുകരാം ഉപയോഗിക്കുന്നതും മററുമായ തെളിവുകരാം വേറെയും കാണുന്നുണ്ടു്. ആത്മപദാത്ഥസൃഷ്ടിയായ മനുഷ്യൻ പദാത്ഥംവഴി ആന്തരിക അനുഭവങ്ങളെ പ്രാപിക്കുകയും പ്രഖ്യാപിക്കുകയും ചെയ്യുന്നതായി കാണുന്നു.

വേദമാത്രജനം എന്നു് സ്വയം അഭിമാനിക്കുന്ന ചില ആധുനിക നാമധേയ ക്രിസ്തീയ സമൂഹങ്ങരാം പ്രത്യേകിച്ച് ഡിനോമിനേഷ്സ് പഠിപ്പിക്കുന്നതു്:— രക്ഷാകരമായ ദൈവകൃപ അനുഭവിക്കുന്നതിനു് പദാത്ഥം ഒരു മുഖാന്തിരം അല്ലെന്നും പദാത്ഥംകൂടാതെ ദൈവകൃപ അനുഭവിക്കാമെന്നും ആകുന്നു. ആയതു് വേദസിദ്ധാന്തങ്ങരാക്കു് എതിരാണു്. ഇതിനെപ്പററി മുമ്പു് ഞാൻ ഒരു ലേഖനത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്. എന്നാൽ ഇവർ ഇപ്രകാരം ഉപദേശിക്കുന്നു എങ്കിലും അവരുടെ അനുഭവത്തിൽ നിന്നും ആയതു് ഇതേവരെ തെളിയിച്ചിട്ടില്ല. ഒരു ഉദാഹരണം ഇവിടെ ചൂണ്ടിക്കാണിക്കുന്നതു് അസ്ഥാനത്താകയില്ലെന്നു ഞാൻ വിചാരിക്കുന്നു. ഈ സമൂഹങ്ങരാം പരിശുദ്ധാവിനെ പ്രാപിക്കുന്നതു് സമീപവാസികരാക്കുപോലും ശല്യം വരത്തക്കവണ്ണം ദൈവത്തെ അതിശബ്ദത്തിൽ കൂകിവിളിച്ചും അതിനു പദാത്ഥപരമായ തമ്പേർ അടിച്ചും, പുലയർ മുതലായ പുറജാതികരാം കാണിക്കുന്നതുപോലെ കൈകൊട്ടി തുള്ളിച്ചാടിയും അപശബ്ദങ്ങരാം പുറപ്പെടുവിച്ചും ആണു്. അങ്ങനെ കൂടെയുള്ളവരുടെ പഞ്ചേന്ദ്രിയങ്ങളെ ഇളക്കി തന്മൂലം ഉണ്ടാകുന്ന വികാരത്തള്ളലാൽ പരിശുദ്ധാത്മാവിനെ പ്രാപിച്ചതായി പ്രഖ്യാപനം ചെയ്യുന്നു. ആയതു് ബാലിന്റെ പ്രവാചകന്മാരുടെ ശബ്ദത്തിനും നിലവിളിക്കും തുല്യമായിരിക്കുന്നു. (1 രാജ. 18: 25–29) മൂന്നു നാലു വർഷങ്ങരാക്കു മുമ്പു് 'പെന്തക്കോസ്തു' സമൂഹത്തിൽപ്പെട്ട മൂന്നു പാസ്റ്ററന്മാർ പലപ്പോഴായി എന്നെ സമീപിക്കുകയും വേദാനുസരണം ഉള്ള ക്രിസ്തീയഉപദേശം തേടുകയും കുറെ മാസങ്ങളിലെ പഠനംകൊണ്ടു് ഓർത്തഡോക്സ് സുറിയാനിസഭയുടെ ഉപദേശം വേദാനുസരണം ഉള്ളതെന്നു് അവക്കു് ബോദ്ധ്യം വരികയും അവർ പുനരൈക്യപ്പെട്ടു് ഓർത്തഡോക്സ് സുറിയാനിസഭയിൽ ചേരുകയും ചെയ്തു. അവരോടു് പെന്തക്കോസ്തു സമൂഹങ്ങളുടെ മറുഭാഷയെപ്പററി ഞാൻ തിരക്കിയതിൽ 'സുറിയാനി പഠിക്കാത്തവനു് ഓർത്തഡോക്സ് സുറിയാനിസഭയിൽ പട്ടം കിട്ടുകയില്ല: അതുപോലെ മറുഭാഷ പറയാതെ പാസ്റ്റർ ആകാൻ സാദ്ധ്യമല്ല; അതിനാൽ അവരുടെ പ്രാത്ഥനായോഗങ്ങളിൽ ഉണ്ടാകുന്ന ശബ്ദപകിട്ടുകളിൽ ഞാനും കുടുങ്ങി ചില ശബ്ദ

ങ്ങളും പുറപ്പെടുവിക്കാൻ വിധേയനായതാണ്'' എന്നു പറഞ്ഞു. അതിൽപെട്ട മറെറാരാൾ പറഞ്ഞതു് 'ശബ്ദകോലാഹലങ്ങളുടെ ഇടയിൽ പ്രധാന പാസ്റ്റർ എന്റെ കൈയ്യുടെ ഒരു ഞരമ്പിൽ അമർത്തിപ്പിടിച്ചു പ്രാർത്ഥിച്ചപ്പോൾ എനിക്കും ഒരു ഇളക്കം തോന്നി ചില ശബ്ദങ്ങൾ പുറപ്പെടുവിച്ചു' എന്നാണ്. ഇതെല്ലാം മനസ്സിലും ശരീരത്തിലും ഉണ്ടാകുന്ന ഒരുതരം ആവേശം എന്നാണ് അവരിൽനിന്നും ഗ്രഹിക്കുവാൻ ഇടയായതു്. പദാർത്ഥരഹിതമായി ആത്മവരം ലഭിക്കും എന്നു പറയുന്നവർതന്നെയും പദാർത്ഥപരമായി പലതിനും വിധേയരാണെന്നുള്ളതിനു് ഇതുപോലുള്ള പല ദൃഷ്ടാന്തങ്ങൾ ഉണ്ടു്.

പഴയനിയമത്തിന്റെ മൂലഭാഷയായ എബ്രായഭാഷയുടെ സഹോദരീഭാഷയാണ് സുറിയാനിഭാഷ. തമിഴും മലയാളവുംപോലെ എബ്രായഭാഷയും സുറിയാനിഭാഷയും തമ്മിൽ പദങ്ങളിലും വാചകരചനയിലും മററും വളരെ യോജിപ്പുള്ളതായി കാണുന്നു. എബ്രായപദങ്ങൾ സുറിയാനിവേദപുസ്തകത്തിൽ അതേ സ്ഥലത്തിൽതന്നെ സുറിയാനീകരിച്ചുചേർത്തിരിക്കുന്നതിനാൽ മൂലത്തിനുവേണ്ടി സുറിയാനിവേദപുസ്തകം നോക്കുന്നതു് വളരെ പ്രയോജനകരമാണ്, തൈലം (എണ്ണ) എന്നു വേദപുസ്തകത്തിൽ പറഞ്ഞിരിക്കുന്നതു് ഒലിവു് എണ്ണയെ കുറിച്ചാണ്. തൈലം (എണ്ണ) കൊണ്ടു അഭിഷേകം ചെയ്യുന്നതിനുമാത്രമെ മ്ശാഹ്=എണ്ണ പൂശി എന്ന ക്രിയാപദവും അതിൽനിന്നുള്ള പദങ്ങളും സുറിയാനിവേദപുസ്തകത്തിൽ ഉപയോഗിച്ചുകാണുന്നുള്ളു (സങ്കീ. 45: 7). മ്ശാഹ് എന്ന ക്രിയയിൽനിന്നുള്ള ചില പദങ്ങളും അവയുടെ അർത്ഥവും താഴെ ചേർക്കുന്നു.

മ്ശാഹ്=എണ്ണപൂശി. എണ്ണയാൽ അഭിഷേകംചെയ്തു (ലേവി. 8: 10).

മെശ്ഹൊ=എണ്ണ, തൈലം (പുറ. 27:20)

മ്ശിഹൊ=പൂശപ്പെട്ട, അഭിഷിക്തൻ, ക്രിസ്തു (1 ശമു. 26: 9; 24: 6, 10. യോഹ. 4: 25).

മ്ശിഹോയൊ=തൈലത്താൽ പൂശപ്പെട്ടവൻ, ക്രിസ്ത്യാനി.

മ്ശീഹൂസൊ=അഭിഷേകം (പുറ. 29: 7)

എണ്ണക്കൂടാതെയുള്ള അഭിഷേകത്തിനു് ഈ പദം ഉപയോഗിച്ചു കാണുന്നില്ല. (ചേറ്, വെള്ളം എന്നിവകൊണ്ടുള്ള അഭിഷേകത്തിനു് (പൂശലിനു്, കഴുകലിനു്) വെറെ പദങ്ങളാണ് സുറിയാനിവേദപുസ്തകത്തിൽ ഉപയോഗിച്ചുകാണുന്നതു്. ചേറുകൊണ്ടു പൂശിയതിനു് ഇംഗ്ലീഷുഭാഷാന്തരത്തിൽ Anointed (അഭിഷേകംചെയ്തു) എന്നു കാണുന്നു എങ്കിലും സുറിയാനിയിൽ തോശ്=പൂശി എന്നാണ് ചേർത്തിരിക്കുന്നതു്. (യോഹ. 9: 6). അതുപോലെ വാസം വെള്ളത്തിൽ നനച്ചു മൂർച്ച കൂട്ടുന്നതിനു അഭിഷക്തം എന്നതിനു തുല്യമായ Bathed എന്ന പദം ഇംഗ്ലീഷുഭാഷാന്തരത്തിൽ ഉപയോഗിച്ചുകാണുന്നു എങ്കിലും സുറിയാനിയിൽ ത്രൊ=നനഞ്ഞു എന്ന പദം ഉപയോഗിച്ചിരിക്കുന്നു (യെശ. 34: 5). അതുപോലെ മാമോദീസാവെള്ളത്തിൽ മുഴുകുന്നതിനും മ്ശാഹ് എന്ന പദം ഒരിക്കലും ഉപയോഗിച്ചുകാണുന്നില്ല. എന്നാൽ എണ്ണകൊണ്ടുള്ള ഏതു തരത്തിലുള്ള പൂശലിനും മ്ശാഹ് എന്ന പദമാണ് ഉപയോഗിച്ചിരിക്കുന്നതു് (ന്യായ. 9: 8; 2 ശമു.

14: 2; മത്താ. 6: 17; മർക്കോ. 14: 8; ലൂക്കോ. 7: 46). പരിശുദ്ധാത്മാവിനെ എണ്ണയുടെ സാദൃശത്തിൽ ചില ഭാഗത്തു പ്രയോഗിച്ചുകാണുന്നുണ്ട്. കാരണം പരിശുദ്ധ എണ്ണ (തൈലം) കൊണ്ടുള്ള അഭിഷേകത്തോടുകൂടെ പരിശുദ്ധാത്മാഭിഷേകം നടക്കുന്നതിനാൽ ആ ഭാഗങ്ങളിൽ ഇപ്രകാരം ഉപയോഗിച്ചുകാണുന്നതാകുന്നു. പരിശുദ്ധ എണ്ണ (തൈലം) കൂടാതെ പ്രത്യേക അവസരങ്ങളിൽ പരിശുദ്ധാത്മാവിനെ പ്രാപിച്ചതിനെക്കുറിച്ചുപറയുമ്പോൾ ഇറങ്ങി, പകർന്നു മുതലായ പദങ്ങളാണ് വേദപുസ്തകത്തിൽ ഉപയോഗിച്ചുകാണുന്നത് (സംഖ്യ. 11: 17; 25, 29; യോവേൽ 2: 29; ലൂക്കോ. 1: 15, 41). അതിനാൽ വേദപുസ്തകത്തിൽ മ്ശാഹ് എന്ന ക്രിയാപദമൊ അതിൽനിന്നുള്ള പദങ്ങളൊ ഉപയോഗിച്ചിട്ടുണ്ടെങ്കിൽ ആയതു് പരിശുദ്ധാത്മാഭിഷേകത്തിന് പരിശുദ്ധ തൈലത്താൽ അഭിഷേകം ചെയ്യപ്പെട്ടതിനെകുറിച്ചു പറയുന്നു എന്നുള്ളതു് തർക്കരഹിതമാണ്.

വേദപുസ്തകത്തിൽ എണ്ണ എന്നു് ഉപയോഗിച്ചിരിക്കുന്നതു് സൈത്തു് (ഒലിവ്) എണ്ണയെകുറിച്ചാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. പഴയനിയമത്തിൽ പ്രത്യേക കർമ്മങ്ങൾക്ക് അതിനുള്ള യോഗവിധി അനുസരിച്ച് കാച്ചി ശുദ്ധീകരിച്ച വിശുദ്ധ തൈലങ്ങൾ ഉപയോഗിച്ചതായി കാണുന്നു. ഇപ്രകാരമുള്ള തൈലം പുരോഹിതന്മാരെയും രാജാക്കന്മാരെയും പ്രവാചകന്മാരെയും അഭിഷേകം ചെയ്യുന്നതിന് ഉപയോഗിച്ചിരുന്നു (പുറ. 29: 36, 30: 27; 1 ശമു. 10: 1, 1 രാജ. 1: 19; 19: 16). സഭയിൻകൂടാരവും അതിലെ സാധനസാമഗ്രികളും ക്രിസ്തുവിന്റെ ശരീരമായ വി. സഭയ്ക്കും അതിന്റെ അവയവങ്ങളായ വിശ്വാസികൾക്കും നിഴൽ ആയിരുന്നു എന്നു് ഈ ലേഖനപരമ്പരയുടെ ആദിയിൽ പറഞ്ഞിട്ടുണ്ട്. അതിനാൽ, ക്രിസ്തീയസഭയിലെ വിശ്വാസികൾ പരിശുദ്ധതൈലംകൊണ്ട് അഭിഷേകം ചെയ്യപ്പെടണമെന്നു പുതിയനിയമവും പഠിപ്പിക്കുന്നു. എന്നാൽ പഴയനിയമസഭയുടെ എണ്ണ അല്ല പുതിയനിയമസഭ ഉപയോഗിക്കേണ്ടതു് എന്നും പുതിയ എണ്ണ (Fresh oil) ഉപയോഗിക്കുമെന്നും സങ്കീർത്തനക്കാരൻ മുൻകൂട്ടി പ്രവചിച്ചിരുന്നു ('പുതിയ എണ്ണ എന്നെ തേപ്പിക്കുന്നു' സങ്കീ. 92: 10; ഒ. നോ. 23: 5. മുറോൻ=മൂറിൻ തൈലം. പാട്ടു് 1: 12; 5: 5, 13). പുതിയനിയമത്തിൽ അഭിഷേകംചെയ്യു—എണ്ണ പൂശി—എന്നതിനു് ഉപയോഗിച്ചിരിക്കുന്ന പദങ്ങളും സുറിയാനിയിൽ മ്ശാഹ് എന്ന ക്രിയയിൽനിന്നുള്ള പദങ്ങൾ ആകുന്നു (മർക്കോ. 14: 8, 16: 1; ലൂക്കോ. 7: 46; വെളി. 3: 18; യോഹ. 1: 41; 11: 2, യാക്കോ. 5: 14). പുതിയനിയമം പ്രത്യേകസമയങ്ങളിൽ എണ്ണ (മെശ്ഹൊ) ഉപയോഗിക്കുന്നതിനെ നിഷേധിക്കുന്നില്ലെന്നു മാത്രമല്ല, വിശുദ്ധ തൈലം (എണ്ണ) ഉപയോഗിക്കണമെന്നു് ഉപദേശിക്കുകയും ചെയ്യുന്നു. യേശുക്രിസ്തുവും അപ്പോസ്തോലന്മാരും വിശുദ്ധ തൈലം പൂശി രോഗികളെ സുഖപ്പെടുത്തിയതായി കാണുന്നു (മർക്കോ. 6: 13). മാത്രമല്ല രോഗികളുടെമേൽ കർത്താവിന്റെ നാമത്തിൽ സഭയുടെ മൂപ്പൻ(കശ്ശീശ്ശാ—സുറിയാനി) വി. തൈലം (മെശ്ഹൊ) പൂശി പ്രാർത്ഥിക്കണമെന്നും കല്പിച്ചിരിക്കുന്നു (യാക്കോ. 5: 14–15) ഇപ്രകാരം ക്രിസ്തുവിന്റെ നാമത്തിൽ എണ്ണ പൂശി പ്രാർത്ഥിക്കുന്നതുകൊണ്ട് രോഗിക്കു രണ്ടു് അനുഭവങ്ങൾ സിദ്ധിക്കുന്നു. 1) ബാഹ്യമായതു്. ദീനക്കാരനെ എഴുന്നേല്പിക്കും. 2) പരോക്ഷമായതു്. പാപം ക്ഷമിക്കപ്പെടുന്നു. വിശുദ്ധ സഭയിലെ കർമ്മങ്ങളെകൊണ്ട് രണ്ടു തരത്തിലുള്ള അനുഭവം ഉണ്ടാകുന്നു എന്നു് ഇവിടെ സിദ്ധിക്കുന്നു. എണ്ണ ഇപ്രകാരം ഉപയോഗിക്കുമ്പോൾ തന്മൂലം പരിശുദ്ധാത്മാവിന്റെ വ്യാപാരം അതുവഴി ഉണ്ടാകുകയും (1 കോരി. 12: 7–9) രോഗികൾക്ക് രോഗശാന്തിയും പാപമോചനവും ലഭിക്കുകയും ചെയ്യുന്നു. യാക്കോബ് 5: 14–ൽ പറയുന്ന എണ്ണകൊണ്ടുള്ള പൂശലിന് (അഭിഷേകത്തിന്) ഉപയോഗിച്ചിരിക്കുന്നപദംതന്നെയാണ് യോഹ. 1: 41; അപ്പോ. 4: 27; 10: 38 വാക്യങ്ങളിലും 1 യോഹ. 2: 27; 2: 20; 2 കോരി. 1: 21 വാക്യങ്ങളിലും ഉപയോഗിച്ചിരിക്കുന്നതു്. അതിനാൽ ഒരു വിശ്വാസി വിശുദ്ധ തൈലത്താൽ അഭിഷേകം ചെയ്യപ്പെട്ടവൻ ആയിരിക്കണമെന്നു് പുതിയനിയമം സ്പഷ്ടമായി നമ്മെ പഠിപ്പിക്കുന്നു. 'അവനാൽ പ്രാപിച്ച അഭിഷേകം (മ്ശിഹൂസൊ) നിങ്ങളിൽ വസിക്കുന്നു' (1 യോഹ. 2: 20).

ക്രിസ്തീയസഭകളിൽ സർവസാധാരണമായി ഉപയോഗിക്കുന്ന ചില പദങ്ങൾ വേദപുസ്തകത്തിൽ കാണുന്നില്ലെന്നുള്ള കാരണത്താൽ അതിനെ നിഷേധിക്കുന്ന ചില ആധുനികസമൂഹങ്ങൾ ഉണ്ടു്. ആയതു് അവരുടെ അജ്ഞതമാത്രം ആണ്. Bible എന്ന പദം വേദപുസ്തകത്തിലെ യാതൊരു വാക്യങ്ങളി

ധ്യാനപംക്തി: ലൂക്കാ. 24: 13–35

# ഉയിർത്തെഴുന്നേററവനായ യേശു നമ്മുടെ സഹയാത്രികൻ

(A Religious)

യരുശലേമിൽനിന്നും അറുപതു് ഫർലോംഗു് ദൂരമുള്ള എമ്മാവൂസിലേക്കു് പോകുന്ന രണ്ടു യാത്രക്കാർ. നിരാശയുടെ കരിനിഴൽ അവരുടെ മുഖത്തു് വ്യാപിച്ചിരിക്കുന്നു. സായാഹ്ന സൂര്യൻെറ ചെങ്കതിരുകൾ ആ ഊടുവഴിയിൽ പ്രകാശം പരത്തുകയും അവരുടെ നയനങ്ങളെ അഞ്ചിപ്പിക്കുകയും ചെയ്യുന്നു. വിശാലമായ ഒലിവുതോട്ടങ്ങൾ അവർ പിന്നിടുന്നു. എന്നാൽ അതൊന്നും അവരുടെ ശ്രദ്ധയെ ആകർഷിക്കുന്നില്ല. അടുത്ത ദിവസങ്ങളിൽ യരുശലേമിൽ നടന്ന സംഭവങ്ങളാണു് അവരുടെ ചർച്ചാവിഷയം. നസ്രായനായ യേശുവിൽ അവർ വളരെ പ്രതീക്ഷകൾ അർപ്പിച്ചിരുന്നു. എന്നാൽ നിന്ദാപമാനങ്ങളുടെമദ്ധ്യേ അവൻ കരി

ല്പം കാണുന്നില്ല. ആയതു് പല നൂററാണ്ടുകളുടെശേഷം സഭയിൽ വന്നുചേർന്ന പദംആണു്. എങ്കിലും ആ പദം എല്ലാ ക്രിസ്തീയസമൂഹങ്ങളും ഉപയോഗിക്കുന്നു എന്നുള്ള കാര്യം അവർ വിസ്മരിച്ചുപോകുന്നു. തൈലം (oil) എന്നതിനു തുല്യമായ ഗ്രീക്കുപദം മൂറോൻ എന്നാണു്. ഈ പേരു് ക്രിസ്തീയസഭയിൽ ഉപയോഗിക്കുന്ന വി. തൈലത്തിനും വന്നുചേർന്നു. വിശുദ്ധസഭ ഒലിവു് (സൈത്തു്) എണ്ണയിൽ സുഗന്ധദ്രവ്യങ്ങൾ ചേർത്തു പ്രാർത്ഥനയോടുകൂടെ ശുദ്ധീകരിച്ചു് വിശുദ്ധ അഭിഷേകത്തിനു് ഉപയോഗിക്കുന്ന തൈലത്തിനു് വിശുദ്ധ മൂറോൻ എന്നു പറയുന്നു. കൂടാതെ വിശുദ്ധ സഭയിൽ വീണ്ടും ജനനത്താൽ പുത്രസ്വീകാരത്തിനു് യോഗ്യനായിത്തീരുന്നതിനു് ആനന്ദതൈലവും ഉപയോഗിക്കുന്നുണ്ടു്. ഇപ്രകാരം വിശുദ്ധ തൈലങ്ങളാൽ യഹോവയുടെ ആട്ടിൻകൂട്ടമാകുന്ന വിശ്വാസികൾ അഭിഷേകം ചെയ്യപ്പെടേണ്ടതാണു്. 'യഹോവ എൻെറ ഇടയൻ ആകുന്നു.....അവൻ...എൻെറ തലയെ എണ്ണകൊണ്ടു് അഭിഷേകം ചെയ്യുന്നു' (സങ്കീ. 23:5 പാട്ടു് 5: 13). ഇതിലാണു് ഒരു വിശ്വാസിയുടെ വിശ്വാസസ്ഥിരത നിലനിൽക്കുന്നതു്. എന്നാൽ ഈ പരിശുദ്ധ തൈലം സ്വീകരിക്കാത്തവരായ (എടുക്കാത്തവരായ) നാമധേയക്രിസ്ത്യാനികൾ ലോകത്തിൽ 50 ശതമാനം ഉണ്ടെന്നുള്ള സംഗതിയും വിസ്മരിക്കത്തക്കതല്ല (മത്താ. 25: 3). അതുകൊണ്ടു് വിശ്വാസികളായ നാം വിശുദ്ധ സഭയിലെ പരിശുദ്ധ തൈലത്താൽ അഭിഷേകം ചെയ്യപ്പെട്ടവരായി വിശ്വാസസ്ഥിരതയോടുകൂടെ നമ്മുടെ ഓട്ടം നാം തികക്കേണ്ടതാകുന്നു. (തുടരും)

FOR FAVOURS RECEIVED

സ്വഭാവം നന്നാകുന്നതിനും പരീക്ഷയിൽ ജയിക്കുന്നതിനും വേണ്ടി



K. T. Cherian, Navalakhi.





Leelumma, Dehuroad.



Mr. & Mrs. PhiliposeTharakan.



Jameskutty.

ശിക്കപ്പെട്ടു, കബറടക്കപ്പെട്ടു. മൂന്നാംദിവസമായ ഇന്നു് അവൻ ഉയിർത്തെഴുന്നേററു എന്നു് കബറിങ്കൽപോയിവന്ന സ്ത്രീകളുടെയും മററും സാക്ഷ്യം അവർക്കു് വിശ്വസിക്കുവാൻ കഴിയുന്നില്ല. അത്രമാത്രം അവർ നിരാശരാണു്. വിശുദ്ധ പട്ടണത്തിൽനിന്നും അവർ പിന്തിരിയുകയാണു്. അപ്പോൾ ഇതാ ഉയിർത്തെഴുന്നേററവനായ യേശു വന്നു് അവരോടുകൂടെ ചേരുന്നു. എന്നാൽ അവരൊ അവനെ തിരിച്ചറിയുന്നില്ല. അവരുടെ വിശ്വാസമാണു് പരാജയകാരണം. യേശുവിനെ പ്രതീക്ഷിച്ചിരുന്നെങ്കിൽ അവർ അവനെ തിരിച്ചറിയുമായിരുന്നു.

ഉയിർപ്പിന്റെ ഈ വലിയ ദിവസങ്ങളിൽ എന്റെ ആത്മാവേ, നിന്റെയും അനുഭവം ഇതല്ലയോ? വളരെ പ്രതീക്ഷകളോടുകൂടെ നീ നോമ്പു് ആരംഭിച്ചു. ആത്മീയ ജീവിതത്തിൽ വളരെ പുരോഗതി നീ ആഗ്രഹിച്ചു, എന്നാൽ വളരെ പരാജയങ്ങൾ, മുമ്പുണ്ടായിരുന്ന പ്രയാസങ്ങളും പരീക്ഷകളും ഇപ്പോഴും. സ്നേഹിതരിൽനിന്നും നീ വളരെ പ്രതീക്ഷിച്ചു; എന്നാൽ അപ്രതീക്ഷിതമായ രോഗവും നിരുത്സാഹവും തെററിദ്ധാരണയും. പ്രത്യാശയുടെ ഒന്നരിയ അനുഭവം മാത്രം. ദൈവകൃപയുടെ വലിയ പ്രവർത്തനം നീ ആശിച്ചു. എന്നാൽ ക്രിസ്തീയസാക്ഷ്യത്തിലുള്ള വലിയ കുറവും സാത്താന്റെ ശക്തിവർദ്ധനയും പാപത്തിന്റെ ആധിക്യംമൂലമുള്ള ദുഃഖവും. നീയും വിശുദ്ധ പട്ടണത്തിൽനിന്നു് പിന്തിരിയുകയാണു്. ഒരു ത്തപ്പററി അന്യരോടു സംസാരിക്കുന്നു; നിരാശപ്പെടുന്നു. കാരണം നിന്റെ സഹയാത്രികനായ യേശുവിനെ നീ തിരിച്ചറിയുന്നില്ലെന്നുള്ളതുതന്നെ. എന്റെ ആത്മാവേ, നിന്റെ രോഗത്തിലും, ദുഃഖത്തിലും, പരീക്ഷകളിലും, പരാജയങ്ങളിലും, നിന്റെ വിജയത്തിലും സന്തോഷങ്ങളിലും ആനന്ദത്തിലുമെല്ലാം യേശു നിന്റെകൂടെയുണ്ടു്; അല്ല, അവൻ നിന്നിൽ വസിക്കുന്നു. അവനെ തിരിച്ചറിയുവാനുള്ള ആത്മീയദർശനം നിനക്കുണ്ടെങ്കിൽ അതു് നിന്റെ ജീവിതത്തിനു് നവോന്മേഷം പകരും; നിന്റെ ജീവിതത്തെ രൂപാന്തരപ്പെടുത്തും. നീ ഒരു പുതിയ സൃഷ്ടിയായിത്തീരും. യേശുവിനെ വഹിക്കുന്നവനും അവനെ സാക്ഷിക്കുന്നവനുമാകും. മററുള്ളവരിലും നീ യേശുവിനെ കാണും; അവരെ സ്നേഹിപ്പാനും ശുശ്രൂഷിക്കുവാനും അതു പ്രേരകമായി ഭവിക്കും. എന്റെ യേശുവേ, നീ എന്നിൽ വസിക്കുന്നു. നിന്നെ കാണുവാനും സ്നേഹിപ്പാനും എനിക്കു കൃപ തരണമെ.

അവരുടെ ദുഃഖകാരണം യേശു ആരായുന്നു; അവർ പറയുന്നതു് അവൻ ശ്രദ്ധിക്കുന്നു. ദുഃഖിച്ചിരിക്കുന്ന ആത്മാവു് സ്വയം വെളിപ്പെടുത്തുമ്പോൾ ആശ്വാസം ലഭിക്കുന്നു. എന്റെ ആത്മാവേ, നീ നിന്റെ അറിവുകേടു കാണിച്ചാൽ അവൻ എന്തു പകരും. നിന്റെ സങ്കടത്തിൽ അവൻ നിന്നെ ചെവിക്കൊള്ളുന്നു. നീ പ്രാർത്ഥിക്കുമ്പോൾ യേശു ശ്രദ്ധിക്കുന്നു. നന്നായി പ്രാർത്ഥിക്കുന്നതിനു് ഇതു് എത്ര പ്രേരകമാണു്. യേശു അവരോടു് ചോദിക്കുകയും അവർ പറയുന്നതു് കേൾക്കുകയും ചെയ്യുന്നതു് തനിക്കു് അറിവു ലഭിപ്പാൻവേണ്ടിയല്ല, എന്നാൽ ശിഖാർ കിണററിങ്കൽവച്ചു് ശമര്യാസ്ത്രീയോടു് വർത്തിച്ചതുപോലെ, തന്നെകുറിച്ചുള്ള അറിവു് അവരിൽ അഗാധമാകുവാൻ വേണ്ടിയത്രെ.

അവർ വളരെയൊക്കെ പ്രതീക്ഷിച്ചു; എന്നാൽ ദൈവം അവരെ നിരാശരാക്കിയെന്നാണു് അവരുടെ ആവലാതി. മനുഷ്യൻ സ്വന്ത ഇഷ്ടപ്രകാരം ഒരു പ്ലാൻ ഉണ്ടാക്കി ദൈവത്തിന്റെ അംഗീകാരത്തിനായി സമർപ്പിക്കുന്നു; ദൈവത്തിന്റെ പ്ലാൻ അംഗീകരിപ്പാൻ അവൻ തയ്യാറുമില്ല. നിരാശപ്പെടുന്നതു് മനുഷ്യന്റെ ആശയുടെ നിസ്സാരതമൂലം. ദൈവത്തിന്റെ പ്ലാൻ ബുദ്ധിപരമായി ഗ്രഹിപ്പാൻ കഴിഞ്ഞില്ലെങ്കിലും വിശ്വാസംമൂലം അതിനു് സ്വയമായി സമർപ്പിക്കുമെങ്കിൽ നിരാശയ്ക്കു് അവകാശമില്ല. എന്റെ ആത്മാവേ, ഈ വിശ്വാസവും സമർപ്പണവും നിനക്കുണ്ടോ? എന്നാൽ ദൈവം എല്ലാം നന്മയ്ക്കായി പ്രവർത്തിക്കുന്നു എന്നു കരുതി അവനിൽ കൂടുതലായി നീ ശരണപ്പെടും.

അവരുടെ നിസ്സാരമായ ആശകളാകുന്ന കപ്പ തകർത്ത കരങ്ങൾ കുറെക്കൂടെ പോഷകകരമായ ഒരു കാസായാണു് അവർക്കു നൽകുന്നതു്. കുരിശുമരണത്തിനു് മുമ്പു ഒരു മശിഹായെ കണ്ടെത്തി എന്നു് അവർ ആശിച്ചു. ഇസ്രായേലിനു് മാത്രമായി ഒരു രക്ഷകനെ അവർ പ്രതീക്ഷിച്ചിരുന്നു; സർവജാതികൾക്കുമായല്ല. ഇസ്രായേലിനെ റോമൻനുകത്തിൽനിന്നു വിടുവിക്കുന്ന ഒരു വീണ്ടെടുപ്പുകാരനെതന്നെ; എന്നാൽ ക്രൂശിന്റെ ഭോഷത്വത്തിൽ അവർക്കു് വിശ്വാസമില്ല. അതുകൊണ്ടാണു് യേശു ഉയിർത്തെഴുന്നേററു എന്നു് സ്ത്രീകൾ പറഞ്ഞതും കബറിങ്കൽ പോയവരുടെ സാക്ഷ്യവും അവർക്കു് വിശ്വസിക്കുവാൻ ആവാത്തതു്. അവർ

നേരിൽ അവനെ കണ്ടിട്ടില്ലെന്നുള്ളതാണ്‌ അവരുടെ മുടന്തൻന്യായം. എന്നാൽ അതേസമയം അവൻ അവരോടുകൂടെ നടക്കുകയും സംഭാഷിക്കുകയുമുണ്ട്‌.

മശിഹായുടെ കഷ്ടാനുഭവങ്ങളെപ്പററിയുള്ള പ്രവചനങ്ങളിലേക്കു്‌ യേശു അവരുടെ ശ്രദ്ധയെ ആകർഷിക്കുന്നു. 'ക്രിസ്തു ഇങ്ങനെ കഷ്ടം അനുഭവിച്ചിട്ടു്‌ തൻെറ മഹത്വത്തിൽ കടക്കേണ്ടതല്ലയോ?' (ലൂക്കോസ്‌ 24: 25–27). മഹത്വത്തിലേക്കുള്ള മാർഗ്ഗം കുരിശിൻെറ മാർഗ്ഗമാണെന്നു്‌ അവൻ അവർക്കു കാണിച്ചുകൊടുക്കുന്നു. താൻ അനുഭവിച്ച കഷ്ടതകൾ യാദൃശ്ചികമല്ലെന്നും അവയെല്ലാം മുൻകൂട്ടി പ്ലാൻ ചെയ്തിരുന്നവയാണെന്നും പ്രവാചകപുസ്തകങ്ങളെ ആധാരമാക്കി അവർക്കു തെളിയിച്ചുകൊടുക്കുന്നു. 'കൊല്ലുവാൻ കൊണ്ടുപോകുന്ന കുഞ്ഞാടിനെപ്പോലെയും രോമം കത്രിക്കുന്നവരുടെ മുമ്പാകെ മിണ്ടാതിരിക്കുന്ന ആടിനെപ്പോലെയും അവൻ വായെ തുറക്കാതിരുന്നു' (ഏശാ. 53: 7). ആദിയായ ഭാഗങ്ങൾതന്നെ. യേശു സംസാരിച്ചപ്പോൾ അവർക്കു പുതിയ വെളിച്ചം ലഭിക്കുന്നു; അവരുടെ ഹൃദയം ജ്വലിക്കുന്നു. എൻെറ ആത്മാവേ, നിൻെറ വിശ്വാസക്കുറവിൻെറ കാരണം നീ തിരുവെഴുത്തുകളെ വേണ്ടപോലെ വായിക്കുകയും പഠിക്കുകയും ചെയ്യുന്നില്ലെന്നുള്ളതാണ്‌. ക്രമമായി വേദപുസ്തകം വായിക്കുന്ന പതിവു്‌ നിനക്കുണ്ടോ? വായിച്ചതുകൊണ്ടു മാത്രമായില്ല; അവയിൽക്കൂടെ യേശു നിന്നോടു സംസാരിക്കുന്ന അനുഭവം നിനക്കുണ്ടാകണം. ആയതിനു വായിച്ച ഭാഗത്തെക്കുറിച്ചു ചിന്തിക്കുകയും ധ്യാനിക്കുകയും അവയിൽ അടങ്ങിയിരിക്കുന്ന സത്യങ്ങളെ വെളിപ്പെടുത്തിത്തരുവാൻ പരിശുദ്ധാത്മാവാം ദൈവത്തോടു്‌ അപേക്ഷിക്കുകയും ചെയ്യണം. അപ്പോൾ യേശു നിന്നോടു സംസാരിക്കും. അവൻ ആവശ്യപ്പെടുന്നവ ചെയ്യുവാൻ തീരുമാനം എടുക്കുകയും അതു പ്രായോഗികമാക്കുകയും ചെയ്യണം. അപ്പോൾ നിൻെറ ബുദ്ധി പ്രകാശിക്കും; ആത്മീയ വെളിച്ചം ലഭിക്കും; നിൻെറ ഹൃദയം യേശുവിനോടുള്ള സ്നേഹംകൊണ്ടു കത്തിജ്വലിക്കുകയും ചെയ്യും. എൻെറ യേശുവേ തിരുവചനങ്ങളിൽക്കൂടെ നീ എന്നോടു സംസാരിക്കുന്നതിനെ കേൾക്കുവാൻ എൻെറ ബുദ്ധിയെ പ്രകാശിപ്പിക്കണമേ.

സൂര്യാസ്തമനത്തോടുകൂടെ അവർ എമ്മാവൂസിൽ എത്തുന്നു. യേശു അവരെ പിരിഞ്ഞു യാത്രതുടരുവാൻ ഭാവിച്ചപ്പോൾ അവരോടുകൂടെ രാപാർപ്പാൻ അവർ അവനെ നിർബ്ബന്ധിക്കുന്നു. ദൈവത്തെക്കുറിച്ചുള്ള നല്ല ചിന്തകൾ പകലിൽ പരിരക്ഷിക്കുന്നവർ രാത്രിയിൽ അത്ര വേഗം അതു്‌ കൈവെടിയുകയില്ല. അവർ അവനെ ഇതുവരെയും തിരിച്ചറിഞ്ഞില്ലെങ്കിലും പല കാര്യങ്ങളും അവർ അവനിൽനിന്നു ഗ്രഹിച്ചു. അവരുടെ മ്ലാനതയെ നീക്കുവാൻ തക്ക പുതിയ വെളിപാടിലേക്കു്‌ അതു്‌ അവരെ നയിക്കുമെന്നു്‌ അവർ ആശിച്ചു. അവരുടെ അതിഥിയായിരിപ്പാനുള്ള ക്ഷണം യേശു സ്വീകരിക്കുന്നു; എന്നാൽ പെട്ടെന്നു്‌ അതിഥി ആതിഥേയനായി മാറുന്നു. 'അവരുമായി ഭക്ഷണംകഴിനിരിക്കുമ്പോൾ അവൻ അപ്പം എടുത്തു്‌ വാഴ്ത്തി നുറുക്കി അവർക്കു കൊടുത്തു. ഉടനെ അവരുടെ കണ്ണു തുറന്നു്‌ അവർ അവനെ അറിഞ്ഞു; അവൻ അവർക്കു്‌ അപ്രത്യക്ഷനായി' (ലൂക്കോസ്‌ 24: 30).

ഒടുവിലത്തെ അത്താഴത്തിൽ വി. കുർബ്ബാന സ്ഥാപിച്ചപ്പോൾ ചെയ്തതുപോലെ യേശു ഇവിടെയും വർത്തിക്കുന്നു. വാഴ്ത്തി നുറുക്കിയ അപ്പം അവർ വാങ്ങി ഭക്ഷിച്ചപ്പോൾ അവരുടെ ആത്മനയനങ്ങൾ തുറക്കപ്പെടുന്നു; അവർ അവനെ തിരിച്ചറിയുകയും ആനന്ദതുന്ദിലരായിത്തീരുകയും ചെയ്യുന്നു. നന്മതിന്മകളെക്കുറിച്ചുള്ള വിലക്കപ്പെട്ട കനി ആദാമും ഹവ്വായും ഭക്ഷിച്ചപ്പോൾ അവരുടെ കണ്ണുകൾ തുറക്കപ്പെടുകയും അവർ നഗ്നരെന്നു കാണുകയും ചെയ്തു. അനുസരണക്കേടിൻെറ ഫലമോ അവർ ദൈവസന്നിധിയിൽനിന്നു്‌ അന്യരായിത്തീർന്നു എന്നുള്ളതുതന്നെ. എന്നാൽ ജീവവൃക്ഷമാകുന്ന കുരിശിൻെറ ഫലമായ വി. കുർബ്ബാന അവർ അനുഭവിച്ചപ്പോൾ അവർ യേശുവിനെ കണ്ടാനന്ദിക്കുന്നു. അവർ യേശുവിനോടുകൂടെ ഉയിർത്തെഴുന്നേററ അനുഭവത്തിലേക്കു പ്രവേശിക്കുന്നു. എൻെറ ആത്മാവേ, വി. കുർബ്ബാന ക്രമമായി അനുഭവിക്കുന്ന പതിവു നിനക്കുണ്ടോ? കുറഞ്ഞപക്ഷം എല്ലാ നോമ്പിലെങ്കിലും ശരിയായ ഒരുക്കത്തോടുകൂടെ ജീവൻെറ ഉറവയായ യേശുവിനെ നീ കൈക്കൊൾക. വി. കുർബ്ബാനവഴിയായി യേശു അവൻെറ ജീവനെതന്നെ നിന്നിലേക്കു്‌ ഒഴുക്കുകയാണു്‌. നിനക്കു്‌ ആത്മീയജീവനും ചൈതന്യവും ലഭിപ്പാനുള്ള മാർഗ്ഗം അതാണു്‌. അവനോടുകൂടെ ഉയിർത്തെഴുന്നേററ അനുഭവത്തിലേക്കു നീയും പ്രവേശിക്കും. നിൻെറ മ്ലാനത മാറി നീ പ്രകാശിതനായിത്തീരും; നീ മറെറുള്ളവരെയും പ്രകാശിപ്പിക്കുന്ന വെളിച്ചമായി ത്ത

പാന്തരപ്പെടും. വ്യക്തികൾക്കും സഭയ്ക്കും ആത്മീയ പുനരുദ്ധാരണത്തിനുള്ള മാർഗ്ഗം ഇതുതന്നെ.

ആ ശിഷ്യന്മാർ രണ്ടുപേരും രാത്രിയുടെ അന്ധകാരത്തെയോ, യാത്രയുടെ ക്ലേശത്തെയോ ഭയപ്പെടാതെ ഉടൻതന്നെ യെരുശലേമിലേക്കു പോയി സംഭവിച്ച കാര്യങ്ങളെല്ലാം സഹശിഷ്യന്മാരെ അറിയിക്കുന്നു. ഇപ്രകാരം അവർ യേശുവിൻെറ പുനരുത്ഥാനത്തിൻെറ സാക്ഷികളായിത്തീരുന്നു. യേശുവിനെ കാണുന്നവർ അവനെ സാക്ഷിക്കുമെന്നുള്ളതു് നിശ്ചയം തന്നെ. ആ ശമര്യസ്ത്രീയുടെ അനുഭവം എന്താണു്? വെള്ളം കോരുവാൻ വന്നവൾ അവളുടെ പാത്രം കിണററിങ്കൽ വച്ചിട്ടു പോയി അവളുടെ പട്ടണക്കാരെ യേശുവിൻെറ അടുക്കലേക്കു കൂട്ടിക്കൊണ്ടു വരുന്നു. 'സ്നേഹമാം നിന്നെ കണ്ടവൻ പിന്നെ സ്നേഹിക്കാതെ ജീവിക്കുമോ?' എൻെറ ആത്മാവേ, നീ ഹൃദയപൂർവ്വം യേശുവിനെ സ്നേഹിക്കുന്നുവോ? അങ്ങനെയെങ്കിൽ നീ മററുള്ളവരെയും യേശുവിങ്കലേക്കു് ആകർഷിക്കും. പാപത്തിനു മരിച്ചു് യേശുവിനോടുകൂടെ ഉയിർത്തെഴുന്നേററ അനുഭവം നിനക്കുണ്ടെങ്കിൽ യേശുവിൻെറ പുനരുത്ഥാനത്തിനു നീയും സാക്ഷിയായിത്തീരും. നിൻെറ മാതൃകാജീവിതവും, പ്രാർത്ഥനയും, സദുപദേശവും വഴി മററുള്ളവർ യേശുവിനെ കാണുവാൻ ഇടയാകും. 'ക്രിസ്തുവിൻെറ സ്നേഹം എന്നെ നിർബന്ധിക്കുന്നു' എന്നു പറഞ്ഞ വി. പൗലോസിനെപ്പോലെ യേശുവിൻെറ സാക്ഷിയായിത്തീരുവാൻ നീയും നിർബ്ബന്ധിതനാകും. ആ പൗലോസിനെപ്പോലെ 'ലാഭമായിരുന്ന സകലവും ചേതം'മെന്നെണ്ണി—സകലവും 'ചപ്പെന്നും ചവറെന്നും' കരുതി—യേശുവിനുവേണ്ടി ഇറങ്ങി പുറപ്പെടുവാൻ നീയും സന്നദ്ധനായിത്തീരും. അഥവാ നീ ജീവിക്കുന്ന സാഹചര്യത്തിൽ അവനെ സാക്ഷിച്ചുകൊണ്ടു് ജീവിക്കും. നല്ലവനായ യേശുവേ, നിൻെറ ഉത്തമ സാക്ഷിയായിരിപ്പാൻ എന്നെ അനുഗ്രഹിക്കണമെ.

പ്രശാന്തചിന്ത

# മ്ശിഹാരാജാവിൻെറ സിംഹാസനാരോഹണം

(ബഥാന്യൻ)

'മറിയയുടെയും അവളുടെ സഹോദരി മാർത്തയുടെയും ഗ്രാമമായ ബഥാന്യ'യ്ക്കു് സമീപമുള്ള ഒലിവുമലയിൽ, ഉയരത്തിലേക്കു് ദൃഷ്ടികളെ ഉയർത്തി നിലകൊള്ളുന്ന ആ മനുഷ്യർ നക്ഷത്രങ്ങളുടെ ഗതിവിഗതികളെ നിരീക്ഷണം ചെയ്യുന്ന വാനശാസ്ത്രപടുക്കളോ? ഹേ, അതിനുള്ള ഉപകരണങ്ങളൊന്നും അവരുടെ പക്കൽ ഇല്ലാത്തതിനാൽ അങ്ങനെ ആയിരിപ്പാൻ സാദ്ധ്യതയില്ല. ദൂരദേശത്തേക്കു് യാത്രയാകുന്നവരെ, ഉററവരും ഉടയവരും കണ്ണെത്തുവോളം നോക്കിനിൽക്കുന്നതുപോലെയാണു് ഇവരുടെ നിലപാടു. ഒരു മേഘമാണു് ഇവരുടെ ദൃഷ്ടിക്കു് വിഷയീഭവിച്ചിരിക്കുന്നതു്; അതിനപ്പുറത്തേക്കാണു് അവരുടെ നോട്ടം പായുന്നതു്. അവിടെനിന്നും, വെള്ളയണിഞ്ഞ രണ്ടു ദൂതന്മാർ അവരോടു് പറയുകയാണു്, ഗലീലാ പുരുഷന്മാരെ, നിങ്ങൾ ആകാശത്തിലേക്കു് നോക്കിനിൽക്കുന്നതെന്തു്? നിങ്ങളെ വിട്ടു സ്വർഗ്ഗാരോഹണംചെയ്ത ഈ യേശുവിനെ സ്വർഗ്ഗത്തിലേക്കു പോകുന്നവനായി നിങ്ങൾ കണ്ടതുപോലെതന്നെ അവൻ വീണ്ടും വരും' (പ്രവൃ 1: 11). നസറായനായ യേശുവിൻെറ സന്തതസഹചാരികളായിരുന്ന പതിനൊന്നു ശിഷ്യന്മാരാണിവർ. നിത്യലോകത്തിൽനിന്നും ഒരു ഹ്രസ്വകാലസന്ദർശനത്തിനു് ഈ കൊച്ചുഭൂമിയിലേക്കു് എത്തിയ ഇവരുടെ ഗുരു, ലോകചരിത്രത്തിലെ ഏററം മഹൽകാര്യം—മനുഷ്യരക്ഷ—സാധിച്ചിട്ടു് സ്വന്ത നാട്ടിലേക്കു മടങ്ങുകയാണു്. യാത്രഅയപ്പിനു് എത്തിയതാണിവർ.

ഏററം ഉജ്ജ്വലത്തും ആനന്ദസംപൂർണ്ണവുമായ ഒരു വരവേല്പാണു് യേശുവിനു് സ്വന്തം നാട്ടിൽ ലഭിക്കുന്നതു്. ഇതുവരെയും അങ്ങേ ലോകത്തുള്ളവർ ഭയസംഭ്രമാദികളോടെ അവരുടെ നാഥൻെറ ഈലോകത്തിലെ ചെയ്തികളെ സസൂക്ഷ്മം വീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. 'വാതിലുകളെ, നിങ്ങളുടെ തലകളെ ഉയർത്തുവിൻ; പണ്ടെയുള്ള കതകുകളെ, ഉയർന്നിരിപ്പിൻ; മഹത്വത്തിൻെറ രാജാവു പ്രവേശിക്കട്ടെ...' (സങ്കീ. 24: 7–9) എന്നു് ക്രിസ്തുവി

ന്റെ സ്വർഗ്ഗാരോഹണത്തെപ്പററിയുള്ള ദാവീദിന്റെ പ്രവചനപ്രകാരം ജയാരവങ്ങളോടെ സ്വർഗ്ഗദൂതന്മാർതന്നെ എതിരേല്ക്കുന്നു. ഇന്ന് സ്വർഗ്ഗീയരാജാവിന്റെ മഹത്വമേറിയ കിരീടധാരണവും പ്രതാപസമന്വിതമായ സിംഹാസനാരോഹണവുമാണ്.

രാജാക്കന്മാരുടെ കിരീടധാരണമഹോത്സവവേളകളിൽ, ബന്ധിതരെ സ്വതന്ത്രരാക്കുക, പ്രജകൾക്ക് ദാനങ്ങളും സ്ഥാനമാനങ്ങളും നൽകുക, ആദിയായവ സർവസാധാരണയാണല്ലോ. മ്ശിഹാരാജാവിന്റെ സ്വർഗ്ഗാരോഹണത്തിന്റെ ഫലമത്രെ തന്റെ സഭയ്ക്കും അതിന്റെ പ്രജകൾക്കുമുള്ള പരിശുദ്ധാത്മനൽവരം. 'ഞാൻ പോകുന്നതു് നിങ്ങൾക്ക് പ്രയോജനം; ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ (പരിശുദ്ധാത്മാവു്) നിങ്ങളുടെ അടുക്കൽ വരികയില്ല; ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയയ്ക്കും' (യോഹ. 16: 7) എന്നുള്ള തന്റെ വാഗ്ദത്തം സ്വർഗ്ഗാരോഹണത്തിന്റെ പത്താം ദിവസം പെന്തിക്കൊസ്തിയിൽ നിവർത്തിതമായതു് സർവവിദിതമാണല്ലോ.

'അനന്തരം അവൻ അവരെ ബഥാന്യയോളം കൂട്ടിക്കൊണ്ടുപോയി കൈഉയർത്തി അവരെ അനുഗ്രഹിച്ചു. അവരെ അനുഗ്രഹിക്കയിൽ അവൻ അവരെ വിട്ടുപിരിഞ്ഞു് സ്വർഗ്ഗാരോഹണംചെയ്തു' (ലൂക്കോ. 24: 51, 52). തന്റെ പാദസ്പർശം അന്ത്യമായി ഏൽക്കുവാനുള്ള സൗഭാഗ്യം സിദ്ധിച്ച പുണ്യസ്ഥലമാണു ബഥനി. കഷ്ടാനുഭവആഴ്ചയിലെ തന്റെ വിശ്രമസങ്കേതമായിരുന്ന അവിടെനിന്നും അന്ത്യയാത്രയ്ക്കു് പുറപ്പെടുവാൻതക്കവണ്ണം അതു തന്റെ ഹൃദയത്തോട് അത്രമാത്രം അലിഞ്ഞുചേർന്നിരുന്നു. സ്നേഹത്തിന്റെയും സൗഹൃദത്തിന്റെയും അനുഗ്രഹത്തിന്റെയും സന്ദേശമാണ് ബഥനി പ്രദാനം ചെയ്യുന്നതു്. എന്റെ ആത്മാവേ, കുരിശു വഹിക്കുന്ന യേശു നിന്റെ ഉള്ളിൽ വിശ്രമവും ആശ്വാസവും കണ്ടെത്തുന്നുണ്ടോ? അതോ നീ അവനെ വീണ്ടും കുരിശിക്കുകയാണോ? അവനെ ആശ്വസിപ്പിക്കുവാൻതക്കവണ്ണം നിന്റെ ജീവിതത്തെ ക്രമീകരിക്കുക. അതു് നിനക്കു എത്രയും അനുഗ്രഹകാരണമായിരിക്കും. ലാസറിനെ ഉയിർത്തെഴുന്നേല്പിച്ച് അവന്റെ സഹോദരിമാർക്ക് യേശു സന്തോഷവും ആനന്ദവും പ്രദാനം ചെയ്തില്ലേ? സമീപേയുള്ള അവന്റെ കല്ലറ പുനരുത്ഥാനനാളിൽ യേശു നിനക്കു നൽകുവാനിരിക്കുന്ന നിത്യവിശ്രമത്തെയും ആനന്ദത്തെയും നിന്നെ അനുസ്മരിപ്പിക്കുന്നില്ലേ? 'എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ', എന്നുള്ള സന്തോഷകരമായ നിന്റെ ശബ്ദം കേൾക്കുവാൻ എന്റെ യേശുവേ, എന്നെയും നീ യോഗ്യനാക്കണമെ.

'അവരെ അനുഗ്രഹിക്കയിൽ അവൻ അവരെ വിട്ടുപിരിഞ്ഞു് സ്വർഗ്ഗാരോഹണംചെയ്തു'. തന്റെ അനുഗ്രഹകരങ്ങൾ ഇപ്പോഴും നമ്മുടെ മേൽ നീട്ടപ്പെട്ടിരിക്കുന്നു. അന്നുമുതൽ ഇന്നേയോളം മേല്പട്ടക്കാരും പട്ടക്കാരും വഴിയായി തന്റെ അനുഗ്രഹങ്ങൾ സഭയ്ക്കു് തുടർന്നു നല്കിക്കൊണ്ടിരിക്കുന്നു. വി. കുർബ്ബാനയിലെ വാഴ്വുകൾ, അനുതാപിയുടെ തലമേൽ കൈ്വച്ചുകൊണ്ടുള്ള പാപപരിഹാരപ്രാർത്ഥന, രോഗികളുടെമേൽ കൈവച്ചു് പ്രാർത്ഥിക്കുന്നതു്, ആദിയായവയെല്ലാം അനുഗ്രഹത്തിനു് നീട്ടപ്പെട്ടിരിക്കുന്ന യേശുവിന്റെ കരങ്ങളത്രെ. എന്റെ ആത്മാവേ, ഈ അനുഗ്രഹങ്ങൾ നിനക്കും ലഭ്യമാകത്തക്കവിധത്തിൽ യേശുവിന്റെ ശിഷ്യന്മാരെപ്പോലെ പരമാർത്ഥഹൃദയത്തോടും ജീവിതവിശുദ്ധിയോടുംകൂടെ ഉന്നതത്തിലേക്കു് നിന്റെ ദൃഷ്ടികളെ തിരിക്കുക. സ്നേഹശുശ്രൂഷകളാലും പരിശുദ്ധ ധ്യാനനിരതയാലും യേശുവിന്റെ സ്നേഹിതരുടെ ഭവനമായ ബഥനിയിൽ നീയും കണ്ടെത്തപ്പെടുവാൻ പരിശ്രമിക്കുക. യേശുവേ, നീ എന്റെ ഉള്ളിലേക്കു് എഴുന്നെള്ളി അതിനെ നിനക്കു് സ്നേഹിക്കപ്പെട്ട ഒരു ബഥനിയായി രൂപാന്തരപ്പെടുത്തണമെ. നീ എന്നും അവിടെ വസിക്കണമെ. നിന്നെ ആശ്വസിപ്പിച്ചുകൊണ്ടു് ജീവിക്കുവാൻ എന്നെ അനുഗ്രഹിക്കണമെ. നിന്റെ മഹത്വം ഞാൻ എന്നും അന്വേഷിക്കുമാറാകണമെ.

'അവർ മഹാസന്തോഷത്തോടെ യരുശലേമിലേക്കു മടങ്ങി' (ലൂക്കോസ് 24: 52). ഗുരുവിന്റെ വേർപാടിൽ ശിഷ്യന്മാർക്കു് ദുഃഖമില്ലായിരുന്നു എന്നു മാത്രമല്ല അവർ അതിയായി സന്തോഷിക്കുകയും ചെയ്തു. 'ഞാൻ നിങ്ങൾക്കു് സ്ഥലം ഒരുക്കുവാൻപോകുന്നു' എന്നും മററുമുള്ള ആശ്വാസവചനങ്ങൾമൂലം താൻ അവരെ മുൻകൂട്ടി അതിനായി ഒരുക്കിയിരുന്നു. അവരെപ്പോലെ കർത്താവിന്റെ സ്വർഗ്ഗാരോഹണം നമുക്കും വലിയ സന്തോഷകാരണമാണു്. എന്തെന്നാൽ മണവാളനായ ക്രിസ്തു മണവാട്ടിയായ തന്റെ സഭയെ സ്വർഗ്ഗത്തിലേക്കു് ഉയർത്തുവാൻ ആരംഭിച്ചിരിക്കുന്നു. തന്റെ മാതാവിന്റെ ഉദരത്തിൽവച്ചു് മനുഷ്യത്വത്തെ തന്റെ ദൈവത്വത്തോടു് താൻ സംയോജിപ്പിച്ചു. തന്റെ ദൈവത്വവും മനുഷ്യത്വവും ത

മർത്തമറിയം സമാജാംഗങ്ങൾക്കുവേണ്ടി:—

ഡോക്ടർ നയോമി വെട്ടത്തു്

# മാതൃകാപുരുഷൻ (മത്താ. 3: 1—12)

ഈ പഠനത്തിൽ പങ്കുകൊള്ളുന്ന നിങ്ങൾ നിങ്ങളുടെ വേദപുസ്തകവും നോട്ടുപുസ്തകവും പേനായും തയ്യാറാക്കി പ്രാർത്ഥനയോടുകൂടി ഈ പാഠം രണ്ടുമൂന്നു പ്രാവശ്യം വായിക്കുക. പൂർണ്ണമനുഷ്യന്റെ ശാന്തമായി കഴിയുന്ന മൂന്നാം വിഭാഗത്തിന്റെ (ആത്മാവിന്റെ) [ശരീരം, മനസ്സ്, ആത്മാവ് എന്നീ മൂന്നു ഭാഗങ്ങൾ] ആവശ്യത്തെ നാം പലപ്പോഴും മനസ്സിലാക്കുന്നില്ല. ആ ആത്മാവിനെ നാം പോഷിപ്പിക്കാത്തതു മൂലം പൂർണ്ണവളർച്ച പ്രാപിക്കാത്ത പലരും ഇന്നു ലോകത്തിൽ കഴിയുന്നു. അവർ തങ്ങൾക്കും മററുള്ളവക്കും ദൈവഹിതപ്രകാരം ഉപയോഗപ്രദമാകുന്നില്ലെന്നുതന്നെയല്ല, ഹാനികരമായി ഭവിക്കുന്നു. ആത്മികവെളിച്ചം പ്രാ

മ്മിൽ ഒരിക്കലും വേർപിരിക്കുവാൻ കഴിയാത്തവിധത്തിൽ അഭേദ്യമായ ബന്ധമാണുള്ളതു്. സ്വർഗ്ഗാരോഹണത്തിങ്കൽ തന്റെ മനുഷ്യാത്മാവിനെയും ശരീരത്തെയും അവർണ്ണനീയമായ വിധം താൻ മഹത്വീകരിച്ചു. കഷ്ടാനുഭവത്തിങ്കൽ താൻ ഏററം താഴ്മ ധരിച്ചെങ്കിലും മനുഷ്യത്വത്തെ മഹത്വീകരിച്ചു് സ്വർഗ്ഗത്തിലേക്കു് ഉയർത്തിയിരിക്കുന്നു. പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമായിട്ടാണു് താൻ ഇപ്പോൾ സ്വർഗ്ഗത്തിൽ സ്ഥിതിചെയ്യുന്നതു്. 'ഉയിർക്കുകയും നമ്മെ ഉയിർപ്പിക്കുകയും സ്വർഗ്ഗത്തിലേക്കു് കരേറുകയും തന്നോടുകൂടെ നമ്മെ കരേററുകയും ചെയ്തു' എന്നു് നമ്മുടെ കുർബ്ബാനയിലെ പ്രുമിയോനിൽ ഉണ്ടല്ലോ. താൻ ആയിരിക്കുന്നിടത്തു് നാമും ആയിരിക്കണമെന്നു് താൻ വാഞ്ഛിക്കുന്നു. അതു് എത്ര ആനന്ദപ്രദം!

എന്റെ ആത്മാവേ, ഈ വാഞ്ഛ നിനക്കുണ്ടോ? നിന്റെ ദൈവവും അതേ സമയം നിന്റെ ജ്യേഷ്ഠസഹോദരനുമായ യേശുവിനോടുകൂടെ ആയിരിക്കുന്നതു് നിനക്കു് എത്ര പ്രിയംകരമായിരിക്കണം! ഇപ്പോൾതന്നെ നിന്റെ ഹൃദയംകൊണ്ടും മനസ്സുകൊണ്ടും അവിടേക്കു് ഉയരേണ്ടതല്ലേ? 'നിങ്ങൾ സ്വർഗ്ഗത്തിലെ പൗരന്മാരാകയാൽ മേലായകാര്യങ്ങളെക്കുറിച്ചു് ചിന്തിപ്പിൻ' എന്നു് പൗലൂസ്ശ്ലീഹാ നിന്നെ ഉത്ബോധിപ്പിക്കുന്നില്ലേ? ഈവിധത്തിലാണോ നിന്റെ ഇപ്പോഴത്തെ ജീവിതം? ഒരു കൊച്ചുകുട്ടി അതിന്റെ പ്രിയ പിതാവിനെ ദൂരെ കാണുമ്പോഴേ പിതാവിന്റെ സമീപത്തേക്കു് ഓടിഅടുക്കുന്നതുപോലെ നിന്നെ ഏററം സ്നേഹിക്കുന്ന നിന്റെ കർത്താവിനെ സ്വർഗ്ഗസിംഹാസനത്തിന്മേൽ കണ്ടുകൊണ്ടു് അവന്റെ അടുക്കലേക്കു് ഓടി അണയേണ്ടതല്ലേ? 'ലാക്കിലേക്കു് ഓടുന്നു' എന്നു് പൗലൂസ്ശ്ലീഹാ സാക്ഷിക്കുന്നുണ്ടല്ലോ. പരിശുദ്ധന്മാർ അവരുടെ ഓട്ടം തികച്ചവരാണു്". അവരെപ്പോലെയുള്ള സ്നേഹം നിനക്കില്ലെങ്കിൽ കഴിവതും വേഗം നടന്നടുക്കുവാനെങ്കിലും ബദ്ധപ്പെടുക. യേശുവിനോടുള്ള സ്നേഹത്തിന്റെ ആധിക്യം അനുസരിച്ചായിരിക്കും നിന്റെ യാത്രയുടെ വേഗതയുമെന്നോർത്തു് പൂർണ്ണഹൃദയത്തോടെ നിന്റെ നാഥനെ സ്നേഹിക്കുക.

## പ്രാർത്ഥന

യേശുവേ, നിന്റെ ഭക്തന്മാർക്കു് നീ കാത്തുസൂക്ഷിച്ചിട്ടുള്ള സ്വർഗ്ഗീയസൗഭാഗ്യത്തിൽ എന്നെയും സംബന്ധിപ്പിക്കണമെ.

ലോകചിന്തകളുടെ അത്യുഷ്ണത്തിൽനിന്നും നിന്റെ ചിറകുകളുടെ കീഴിൽ ഞാൻ അഭയം പ്രാപിക്കുവാൻ ഇടയാകണമെ. നിന്നിൽ മറഞ്ഞിരുന്നുകൊണ്ടു് 'ഞാൻ സമാധാനത്തോടെ കിടന്നുറങ്ങും' എന്നു് ഞാൻ പാടുമാറാകണമെ.

നിന്നെമാത്രം ആഗ്രഹിക്കുവാനും, അന്വേഷിക്കുവാനും, കണ്ടെത്തുവാനും, സ്നേഹിക്കുവാനും, എന്റെ ആത്മരഹസ്യങ്ങളെ നിന്നോടു പറയുവാനും എന്റെ നാഥാ, എനിക്കു് ഇടയാക്കണമെന്നു് നിന്നോടു് ഞാൻ അപേക്ഷിക്കുന്നു.

ഈലോകത്തിലുള്ള സകല വസ്തുക്കൾക്കും ഞാൻ മരിച്ചവനായിത്തീരണമെ. നിന്നോടുള്ള ഭക്തിയും സ്നേഹവുംനിമിത്തം അവയെ പൂർണ്ണമായി ഞാൻ മറക്കുവാൻ ആഗ്രഹിക്കുന്നു'.

പിപ്പാൻ നമ്മുടെ ഹൃദയങ്ങളെ അരുമനാഥൻ തുറക്കട്ടെ എന്നു പ്രാർത്ഥിക്കാം.

ലോകത്തെ സന്മാർഗ്ഗത്തിലേക്കു നടത്തുന്നതിനു പകരം ഇടർച്ചയിലേക്കും സമരത്തിലേക്കും നയിക്കുന്ന ഇന്നത്തെ ജനതയെ ദൈവം സത്യവഴി കാണിക്കുമാറാകട്ടെ. വേദവായനയിൽനിന്നു ലഭ്യമായ രഹസ്യങ്ങൾ നിങ്ങളുടെനോട്ടുപുസ്തകത്തിൽ എഴുതിഇടുക.

ഇന്നത്തെ കഥാനായകനെ അല്പമെങ്കിലും നാം മനസ്സിലാക്കുന്നെങ്കിൽ നമ്മുടെ ആത്മാവു് പുഷ്ടി പ്രാപിക്കും. നമ്മെ വീണ്ടെടുത്തവനായ യേശുവിങ്കലേക്കുള്ള വഴി ചൂണ്ടിക്കാണിക്കുക എന്നതായിരുന്നു യോഹന്നാൻ സ്നാപകന്റെ വേല.

'തങ്ങളുടെ പാപങ്ങളെ ഏററുപറഞ്ഞു മാനസാന്തരപ്പെടുക' എന്നതായിരുന്നു യോഹന്നാന്റെ ദൂതിന്റെ പ്രധാന വാക്യം. ഇന്നത്തെ ജനതയ്ക്കു് നേരിട്ടിട്ടുള്ള അസ്വസ്ഥത അവർ ദുഷ്ടതയിൽനിന്നു് ദുഷ്ടതയിലേക്കു മുന്നേറിപ്പോകുന്നതിന്റെ ഫലമാണു്. നീതിമാനായ ദൈവത്തിന്റെ മുമ്പാകെ ഇരുന്നുകൊണ്ടു് തങ്ങളുടെ ജീവിതരീതികളെ പരിശോധിക്കുന്ന സ്വഭാവം ഇന്നു് മനുഷ്യനു് ഉണ്ടായിരുന്നെങ്കിൽ മനുഷ്യർ എത്ര സമാധാനമുള്ളവർ ആയിരുന്നേനേ! ദൈവപുത്രനെ കാണുന്നതിനു് മനുഷ്യജാതിയെ യോഹന്നാൻ ഒരുക്കുകയായിരുന്നു. പശ്ചാത്തപിച്ചതിന്റെ അടയാളമായി തങ്ങൾ യോഹന്നാനിൽനിന്നു സ്നാനം ഏററു. നമ്മുടെ പാപങ്ങളെ പരിപൂർണ്ണമായി ഏററുപറഞ്ഞു് കർത്താവിനെ വിശുദ്ധ കുർബ്ബാനമൂലം സ്വീകരിച്ചിട്ടുള്ളവർക്കു് ലഭിക്കുന്ന സമാധാനം നിങ്ങളും പ്രാപിച്ചിട്ടുണ്ടെന്നു വിശ്വസിക്കട്ടെ. കർത്താവിന്റെ വാഗ്ദത്തപ്രകാരം വിശുദ്ധറൂഹായും നമ്മോടുകൂടെ ഉണ്ടല്ലൊ.

എന്നാൽ ഇന്നു് യേശുക്രിസ്തുവിനായി തങ്ങളെത്തന്നെ സമർപ്പിച്ചിട്ടുള്ളവർ എത്ര ചുരുക്കം. 'ഇനിയും ഞാൻ എന്റേതല്ല, ക്രിസ്തുവിന്റേതാണു്' എന്നു നമുക്കു പറയാമോ? മത്താ. 11: 28—ൽകൂടി നമ്മെ ക്ഷണിക്കുന്ന ആ സ്നേഹനാഥന്റെ അടുക്കൽ നാം ചെന്നിട്ടുണ്ടോ? ആ സമർപ്പണത്തിന്റെ അനുഭവം 'നാം ഒരു പുതിയ സൃഷ്ടിയായിത്തീരുക' എന്നുള്ളതാണു് (2 കൊരി. 5: 17). പിന്നെ നമുക്കു് ഈ ലോകത്തിൽ എന്തു സംഭവിക്കുന്നു എന്നുള്ളതു് നമുക്കു് ഒരു പ്രശ്നമാകയില്ല. നാം സ്വർഗ്ഗരാജ്യത്തിലെ അവകാശികളാകുന്നു; 'നമ്മുടെ പൌരത്വമോ സ്വർഗ്ഗത്തിൽ ആകുന്നു' (ഫിലി. 4: 20) ഈ പൌരത്വം സ്വീകരിച്ചിട്ടുള്ള നമ്മെ ഈ വിശുദ്ധ പാതയിൽനിന്നു മാററുന്നതിനായി സാത്താൻ അലറുന്ന സിംഹംപോലെ ആരെ വിഴുങ്ങേണ്ടു എന്നു പറഞ്ഞു് ഓടിനടക്കുന്നു (1 പത്രോ. 5: 8). അതു നാം പലപ്പോഴും മനസ്സിലാക്കുന്നില്ല. 'നമുക്കു പോരാട്ടം ഉള്ളതു് ജഡരക്തങ്ങളോടല്ല, വാഴ്ചകളോടും അധികാരങ്ങളോടും ഈ അന്ധകാരത്തിന്റെ ലോകാധിപതികളോടും അത്രേ' (എഫേ. 6: 12). നമ്മുടെ മാനുഷിക ബലഹീനതമൂലം ഈ ശത്രുവിനു നാം പലപ്പോഴും അടിമകളാകുമെങ്കിലും 'നമ്മുടെ പാപങ്ങളെ ഏററുപറയുന്നു എങ്കിൽ അവൻ നമ്മോടു പാപങ്ങളെ ക്ഷമിച്ചു് സക

ല അനീതിയും പോക്കി നമ്മെ ശുദ്ധീകരിപ്പാൻ തക്കവണ്ണം വിശ്വസ്തനും നീതിമാനും ആകുന്നു' (1 യോഹ. 1: 9). കർത്താവിന്റെ മുമ്പാകെ നമ്മെ സമർപ്പിച്ച നാളിൽ നാം കർത്താവിന്റേതായി. എങ്കിലും ഇടയ്ക്കിടയ്ക്കു പാപത്തിലേക്കു പോകുന്ന നമ്മെ വീണ്ടും നേർവഴിയിലേക്കു നടത്തുന്ന അനുഭവത്തെക്കുറിച്ചാണ് കർത്താവു തന്റെ മരണത്തിനു മുമ്പെ പെസഹാ ഭക്ഷണത്തോടനുബന്ധിച്ചുള്ള ചടങ്ങിൽനിന്നു പഠിപ്പിക്കുന്നതു്. യേശുക്രിസ്തുവിന്റെ രക്തത്താൽ പൂർണ്ണശുദ്ധി പ്രാപിച്ചവരായ നമ്മുടെ കാലുകൾ ഈ ലോകയാത്രമൂലം അശുദ്ധമാകുമ്പോൾ അവയെ കഴുകുന്നതിനുള്ള വഴി യേശുതമ്പുരാൻ നമുക്കു കമ്പസ്സാരവും വി. കർബ്ബാനാനുഭവവുംമൂലം ഒരുക്കിത്തന്നിരിക്കുന്നു.

യോഹന്നാൻസ്നാപകന്റെ ദൂതിന്റെ മറൊരു വശം മുഖസ്തുതിപറയാതെ സത്യവഴി തെളിവായി മനസ്സിലാക്കുക എന്നതായിരുന്നു. അതിന്റെ ഒരു ചിഹ്നമാണ് 7–11 വാക്യങ്ങളിൽ പറയുന്നതു്. മുഖത്തു നോക്കി നമ്മുടെ പാപങ്ങളെ ചൂണ്ടിക്കാണിക്കുന്നവനെ നാം സാധാരണയായി വെറുക്കുന്നു. എങ്കിലും പാപമാർഗ്ഗങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ടു് അവയെ വിട്ടൊഴിയാനായി യോഹന്നാൻസ്നാപകൻ ധൈര്യസമേതം ജനങ്ങളെ ആഹ്വാനം ചെയ്യുന്നു. തന്റെ പ്രശസ്തി കുറഞ്ഞുപോകുമെന്ന് അദ്ദേഹം ലേശംപോലും ഭയപ്പെട്ടില്ല. തെറ്റായ മാർഗ്ഗത്തിൽ ജീവിക്കുന്നവരെ കാണുമ്പോൾ നമ്മുടെ കൂട്ടുകാരായാൽപോലും അവരെ സന്മാർഗ്ഗവഴി കാണിപ്പാൻ നാം ഭയപ്പെടുന്നു. കാരണം നാം അവരിൽനിന്നുള്ള അപ്രീതി സമ്പാദിപ്പാൻ ആഗ്രഹിക്കുന്നില്ല. നമ്മുടെ അഭിപ്രായം പലപ്പോഴും അവർ സ്വീകരിക്കുകയില്ല. തന്നെയല്ല, അവർ നമ്മെ ദുഷിച്ചെന്നും വരും. പക്ഷെ യോഹന്നാൻസ്നാപകനെ ഈവക ചിന്തകളൊന്നും അലട്ടിയില്ല. തന്നെ അയച്ചവന്റെ വേല ചെയ്യുക എന്നതു മാത്രമായിരുന്നു തന്റെ ലക്ഷ്യം. തന്റെ ജീവനെപ്പോലും വിലമതിക്കാതെ രാജാവിനോടു പറവാനുള്ള ദൂതു് ധൈര്യസമേതം നൽകുന്നതായി മത്തായി 14–ൽ നാം വായിക്കുന്നു. എന്നാൽ അതിന്റെ ഫലം തന്റെ ജീവൻ അവസാനിച്ചു എന്നുള്ളതായിരുന്നു. സത്യം സംസാരിച്ചു് ദൈവഹിതപ്രകാരം ജീവിക്കുന്ന മിക്കവരുടെയും അനുഭവം ഇതുതന്നെയാണ്. ഈലോകജീവിതത്തിൽ അവർ പല പരീക്ഷകൾക്കും വിധേയരാകുന്നു. 'ലോകത്തിൽ നിങ്ങൾക്കു കഷ്ടം ഉണ്ടു്; എങ്കിലും ധൈര്യപ്പെടുവിൻ; ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു' (യോഹ. 16: 33). യേശുതമ്പുരാന്റെ ഈ വചനങ്ങൾ നമ്മെ ആശ്വസിപ്പിക്കട്ടെ.

യോഹന്നാൻസ്നാപകന്റെ നമ്മോടുള്ള ദൂതു് എന്താണ്? 'മാനസാന്തരത്തിനു് യോഗ്യമായ ഫലം കായ്പിൻ'. നമ്മുടെ ജീവിതരീതികളെ രൂപീകരിച്ചുകൊണ്ടു് അരുമനാഥന്റെ കാൽച്ചുവടുകളെ പിന്തുടരുവാൻ താൻ നമ്മെ സഹായിക്കുമാറാകട്ടെ. 'നല്ല ഫലം കായ്ക്കാത്ത വൃക്ഷം എല്ലാം വെട്ടി തീയിൽ ഇട്ടുകളയുന്നു'.

യോഹന്നാൻസ്നാപകൻ യേശുക്രിസ്തുവിനെക്കുറിച്ചു് പറയുന്നതു് 11–13 വരെയുള്ള വാക്യങ്ങളിൽ കാണാം. 'യോഹന്നാൻ മാനസാന്തരത്തിനായി വെള്ളത്തിൽ സ്നാനം ഏല്പിക്കുന്നതേയുള്ളു. യേശുവോ നമ്മെ പരിശുദ്ധാത്മാവിലും തീയിലും സ്നാനം ഏല്പിക്കും'. തന്മൂലം നാം വിശുദ്ധിപ്രാപിക്കും. കർത്താവിനാൽ സ്നാനം ഏല്ക്കുന്നവരുടെ അനുഭവം അവർ തന്റേതായിത്തീരുന്നു എന്നുള്ളതാണ്.

കർത്താവിന്റേതായിത്തീർന്ന വി. പൗലോസപ്പോസ്തോലന്റെ സാക്ഷ്യം യോഹന്നാൻസ്നാപകന്റെ സാക്ഷ്യത്തോടൊന്നിച്ചു് ഓർക്കുന്നതു നന്നായിരിക്കും. ഇവർ ഇരുവരും യേശുതമ്പുരാന്റെ ദൈവത്വത്തെ നല്ലപോലെ മനസ്സിലാക്കിയിരുന്നു.

'എന്റെ പിന്നാലെ വരുന്നവനോ എന്നെക്കാൾ ബലവാനാകുന്നു. അവന്റെ ചെരിപ്പു ചുമപ്പാൻ ഞാൻ മതിയായവനല്ല' (മത്താ. 1:11).

'ഇതാ, ലോകത്തിന്റെ പാപം ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാടു്' (യോഹ. 1:29).

ഈ കുഞ്ഞാടിനെ കണ്ടനാൾമുതൽ പൗലോസ് പുതിയ സൃഷ്ടിആയിത്തീർന്നു. തന്റെ വാക്കുകൾ ശ്രദ്ധിക്കുക:—

എങ്കിലും എനിക്കു ലാഭമായിരുന്നതു് ഒക്കെയും ഞാൻ ക്രിസ്തുനിമിത്തം ചേതം എന്നു് എണ്ണിയിരിക്കുന്നു. അത്രയുമല്ല, എന്റെ കർത്താവായ ക്രിസ്തുയേശുവിനെക്കുറിച്ചുള്ള പരിജ്ഞാനത്തിന്റെ ശ്രേഷ്ഠതനിമിത്തം ഞാൻ ഇപ്പോഴും എല്ലാം ചേതം എന്നു് എണ്ണുന്നു' (ഫി. 3: 7, 8).

ഈ കർത്താവായ യേശുക്രിസ്തുവിനെക്കുറിച്ചുള്ള പരിജ്ഞാനത്തിന്റെ ശ്രേഷ്ഠത എന്തെന്നു നാം മനസ്സിലാക്കിയിട്ടുണ്ടോ? ആ ശ്രേഷ്ഠത ഗ്രഹിപ്പാൻ നാം ആഗ്രഹിച്ചിട്ടുണ്ടോ? ആ ദിവ്യകുഞ്ഞാടിനെ കാണ്മാൻ നമ്മുടെ ആത്മിക കണ്ണുകൾ തുറക്കപ്പെടട്ടെ.

(ജനുവരി ലക്കത്തിൽനിന്നു തുടർച്ച)

# സെൻറ് വ്ളാഡിമറും ക്രിസ്തീയസഭയും

(തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ)

## യൂക്രെയിൻ ഹോട്ടലിൽ

യൂക്രെയിൻ റഷ്യയിലെ ഒരു വലിയ ഭൂപ്രദേശമാണ്. അതിൻെറ തലസ്ഥാനമാണ് കചീവ്. കചീവ് യൂക്രെയിനിലെ ഏററവും വലിയ പട്ടണവും, ഹോട്ടൽ യൂക്രെയിൻ കചീവിലെ ഏററവും വലിയ ഹോട്ടലുമാണ്. ഈ ഹോട്ടലിലാണ് ഞങ്ങൾക്കു താമസസൗകര്യം ഏർപ്പെടുത്തിയിരുന്നതു്. നേപ്പിയർ നദിയുടെ തീരത്തു് വളർത്തിയെടുത്ത ഒരു പട്ടണമെന്നതുകൊണ്ടുതന്നെ കചീവിൻെറ പ്രകൃതിരമണീയത ഊഹിക്കാവുന്നതാണല്ലോ. മനോഹരമായ പച്ച നിറഞ്ഞ കുന്നുകളും താഴ്‌വരകളും, അവയെ പുളകം അണിയിച്ചുകൊണ്ടു് ഒഴുകുന്ന നേപ്പിയർ നദിയും ഈ പട്ടണത്തിൻെറ സൗന്ദര്യം വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്ന പ്രധാന ഘടകങ്ങളാണ്. സന്ദർശകരുടെ ഹൃദയങ്ങളിൽ മായാത്ത സ്മരണകൾ നിലനിർത്താൻ കഴിവുള്ള കചീവ് പട്ടണത്തിൻെറ വിവിധ ഭാഗങ്ങൾ സന്ദർ

---

യേശുതമ്പുരാൻ യോഹന്നാനെക്കുറിച്ചു് പറയുന്ന വാക്കുകൾ ശ്രദ്ധിക്കുക:— 'അല്ല, എന്തു കാണ്മാൻപോയി? ഒരു പ്രവാചകനെയോ? അതേ, പ്രവാചകനിലും മികച്ചവനെത്തന്നെ എന്നു് ഞാൻ നിങ്ങളോടു പറയുന്നു'. 'ഞാൻ എൻെറ ദൂതനെ നിനക്കു് മുമ്പായി അയക്കുന്നു; അവൻ നിൻെറ മുമ്പിൽ നിനക്കു് വഴി ഒരുക്കും' എന്നു് എഴുതിയിരിക്കുന്നതു് അവനെക്കുറിച്ചാകുന്നു. സ്ത്രീകളിൽനിന്നു് ജനിച്ചവരിൽ യോഹന്നാനെക്കാൾ വലിയവൻ ആരുമില്ല' (ലൂക്കോ. 7: 26—28).

'അവൻ ജ്വലിച്ചുപ്രകാശിക്കുന്ന വിളക്കു് ആയിരുന്നു' (യോഹ. 5: 35).

നമ്മുടെ വേല വീട്ടിലായിരുന്നാലും പുറമെ ആയിരുന്നാലും ശരി, നമ്മെ കർത്താവു് ആക്കിവെച്ചിരിക്കുന്ന സ്ഥാനങ്ങളിൽ യേശുതമ്പുരാൻെറ ജ്വലിച്ചുപ്രകാശിക്കുന്ന വിളക്കുകളാകാം. യോഹന്നാൻ സ്നാപകനെപ്പോലെ നമുക്കും യേശുവിങ്കലേക്കുള്ളവഴി ചൂണ്ടിക്കാണിക്കുന്നവരായി ജീവിക്കാം.

മനഃപാഠവാക്യം. മനുഷ്യരുടെ മുമ്പിൽ എന്നെ ഏററുപറയുന്ന ഏവനേയും സ്വർഗ്ഗസ്ഥനായ എൻെറ പിതാവിൻമുമ്പിൽ ഞാനും ഏററുപറയും. മനുഷ്യരുടെ മുമ്പിൽ എന്നെ തള്ളിപ്പറയുന്നവനെയോ എൻെറ പിതാവിൻെറ മുമ്പിൽ ഞാനും തള്ളിപ്പറയും (മത്താ. 10: 32, 33).

---

F O R   F A V O U R S   R E C E I V E D









John Mathew,
Bhilai.

Mary Thomas.

V. Annamma George.

ശിക്കാനുള്ള സാവകാശം ഞങ്ങൾക്കു ലഭിച്ചില്ലെന്നുള്ള ഇച്ഛാഭംഗം ഇന്നും ഞങ്ങളുടെ മനസ്സിൽ തങ്ങിനിൽക്കുന്നു.

**കഫീവുപട്ടണം**

ചരിത്രപരമായും കഫീവുപട്ടണത്തിന്റെ പ്രാധാന്യം അദ്വിതീയമാണ്. ആദിമനൂററാണ്ടുകളിൽ റഷ്യയുടെ തലസ്ഥാനമായി വിരാജിക്കുവാനുള്ള ഭാഗ്യം കഫീവുപട്ടണത്തിനായിരുന്നു ഉണ്ടായിരുന്നതു്. ഇന്നു് തലസ്ഥാനനഗരപദവി മോസ്ക്കോപട്ടണം കൈയ്യടക്കിയെങ്കിലും കഫീവുനഗരത്തിന്റെ മുഖസൌന്ദര്യത്തിനു കോട്ടമൊന്നും തട്ടിയിട്ടില്ല. കഫീവിലെ പ്രധാന തെരുവീഥിക്കു് 'ക്രിഷിയാച്ചിക്' എന്നാണു പേരു്. ഈ പദത്തിന്റെ അർത്ഥം 'മാമോദീസാ' എന്നാണു്. 'ക്രിഷിയാച്ചിക്' എന്ന വാക്കിന്റെ പിമ്പിൽ വലിയ ഒരു ചരിത്രസംഭവംതന്നെ പറയാനുണ്ടു്. എ. ഡി. 9–ം, 10–ം നൂററാണ്ടുകളിലാണു് റഷ്യൻസഭയുടെ ആരംഭം. എങ്കിലും പത്താം നൂററാണ്ടിന്റെ അവസാനത്തോടുകൂടി വ്ളാഡിമർ(Vladimir) ചക്രവർത്തി ക്രിസ്ത്യാനിയായതോടുകൂടിയാണു് യഥാർത്ഥത്തിൽ റഷ്യയിൽ ക്രിസ്തുമതം പ്രചരിക്കാൻ തുടങ്ങിയതു്. വ്ളാഡിമർ ചക്രവർത്തി ഇന്നു സെൻറു വ്ളാഡിമർ ആയിട്ടാണു് അറിയപ്പെടുന്നതും ബഹുമാനിക്കപ്പെടുന്നതും. അദ്ദേഹത്തിന്റെ ജന്മസ്ഥലവും കഫീവുതന്നെയായിരുന്നു. വ്ളാഡിമർ ചക്രവർത്തിയും അദ്ദേഹത്തെ തുടർന്നു് അനേകായിരങ്ങളും മാമോദീസാ കൈക്കൊണ്ടതു് നേപ്പിയർ നദിയിലായിരുന്നു. അന്നു് നേപ്പിയർ നദി ഒഴുകിയിരുന്ന സ്ഥാനത്തു് ഇന്നു് പ്രധാന തെരുവീഥിയായ ക്രിഷിയാച്ചിക് സ്ഥിതിചെയ്യുന്നു. നദിയുടെ ഗതി മാറി ഇന്നു് മറെറാരു സ്ഥാനത്തുകൂടെ ഒഴുകുന്നതുകൊണ്ടാണു് അങ്ങനെ സംഭവിച്ചതു്. എന്നാൽ ആ വലിയ സംഭവത്തിന്റെ സ്മരണ നിലനിർത്തുന്നതിനായി സെൻറു് വ്ളാഡിമറും മററും മാമോദീസ്സായേററ സ്ഥലത്തിനു് 'മാമോദീസാ' എന്നർത്ഥമുള്ള ക്രിഷിയാച്ചിക് എന്നു പേർ വിളിച്ചുവരുന്നു. വ്ളാഡിമർ ചക്രവർത്തിയും അദ്ദേഹത്തിന്റെ പ്രജകളും ക്രിസ്ത്യാനികളായിത്തീർന്ന സംഭവചരിത്രം അറിഞ്ഞിടത്തോളം വിവരിക്കുന്നതു് അസ്ഥാനത്തല്ലെന്നു വിചാരിക്കുന്നു.

**സെൻറ് വ്ളാഡിമറും റഷ്യൻ ക്രിസ്തീയസഭയും**

10–ാം നൂററാണ്ടിന്റെ അവസാനത്തോടുകൂടി കഫീവിൽ ഭരണം നടത്തിവന്നിരുന്നതു് വ്ളാഡിമർ രാജകുമാരനായിരുന്നു. ഇദ്ദേഹം നോർത്തുമാൻ റൂറിക് ചക്രവർത്തിയുടെ (North-man Rurik) പിൻഗാമിയായിരുന്നു. ഇവർ പുറജാതിക്കാരായിരുന്നു എന്നു പറയേണ്ടതില്ലല്ലോ. വ്ളാഡിമർ രാജകുമാരന്റെ വല്യമ്മ ഓൾഗാ (Olga) എന്ന സ്ത്രീരത്നമാണു് ആദ്യം ക്രിസ്തുമതാവലംബിയായതു്. എന്നാൽ വ്ളാഡിമർ ആദ്യമൊന്നും തന്റെ വല്യമ്മയുടെ മതംമാററത്തിൽ ശ്രദ്ധിച്ചില്ലെന്നുമാത്രമല്ല ഏറെക്കുറെ അതിനു വിപരീതമായ ഒരു നിലയുമാണു് സ്വീകരിച്ചിരുന്നതു്. തന്റെ ഗ്രാമീണജനങ്ങളുടെ പ്രീതിക്കുവേണ്ടി അദ്ദേഹം വിഗ്രഹാരാധനയും, അതോടനുബന്ധിച്ചുള്ള അപരിഷ്കൃതവും അശ്ലീലവുമായ നടപടികളും പ്രോത്സാഹിപ്പിക്കുന്നതിലും സംരക്ഷിക്കുന്നതിലും കൂടുതൽ തീക്ഷ്ണത കാണിക്കാൻ തുടങ്ങി. മാത്രമല്ല, സ്വഭാവത്തിൽ ക്രൂരനായി കാണപ്പെട്ട വ്ളാഡിമർ രാജകുമാരൻ ക്രൂരകൃത്യങ്ങൾ ചെയ്യുന്നതിലും കുപ്രസിദ്ധിയാർജ്ജിച്ചുതുടങ്ങി. എന്നാൽ ഇതു് അധികനാൾ നീണ്ടുനിന്നില്ല. ക്രമേണ ഒരു അസ്വാസ്ഥ്യം അദ്ദേഹത്തിന്റെ ഹൃദയത്തിൽ കടന്നുകൂടി. അതിന്റെ കാരണം എന്താണെന്നു് അദ്ദേഹത്തിനുതന്നെ വെളിവാക്കാൻ പ്രയാസമായിരുന്നു. അദ്ദേഹം അതുവരെയും വിശ്വസിച്ചു പിന്തുടർന്നുവന്നതും രാജകീയമായ തന്റെ അധികാരത്തിൻതണലിൽ നിർബാധം പരിപോഷിപ്പിക്കപ്പെട്ടുവന്നതുമായ ജാതീയആരാധനകളിലും നടപടികളിലും അദ്ദേഹത്തിന്റെ മനസ്സു മടുത്തുതുടങ്ങി. അവയിലെല്ലാം വ്ളാഡിമർ രാജകുമാരനു് അതൃപ്തി തോന്നിയെന്നുമാത്രമല്ല വിരക്തിയുമായി. ഈ മനംമാററം എല്ലാവരുടെയും ശ്രദ്ധയെ ആകർഷിച്ചെങ്കിലും അദ്ദേഹത്തിന്റെ വലിയമ്മ ഓൾഗായിക്കു് അതിൽ വളരെ സന്തോഷമാണുണ്ടായതു്. രാജകുമാരനിൽ കണ്ട വ്യത്യാസം ആ സ്ത്രീരത്നത്തിന്റെ പ്രാർത്ഥനയുടെ ഫലമായി ദൈവം കാണിച്ച ഒരു അത്ഭുതമായിട്ടാണു് അവർ വിശ്വസിച്ചതു്. ഒരുപക്ഷേ വാസ്തവവും അതായിരിക്കണം.

അന്നത്തെ കേൾവിപെട്ട ഒരു ക്രിസ്തീയ കേന്ദ്രമായിരുന്നു കുസ്തന്തീനോപ്പോലീസ്. വ്ളാഡിമർ രാജകുമാരനും, ഈ ക്രിസ്തീയകേന്ദ്രത്തെപ്പററിയും അവിടെയുള്ള ക്രിസ്ത്യാനികളുടെ ദിവ്യആരാധനയുടെആകർഷണീയതയെപററിയും അറിയാൻ തുടങ്ങിയിരുന്നു. കേൾവികൊണ്ടുമാത്രം തൃപ്തിയടയാതെ എല്ലാം നേരിൽകണ്ടു

# നമ്മുടെ കർത്താവ് ഉയിർത്തു; നമ്മെ ഉയിർപ്പിച്ചു

(ഫാദർ സി. സഖറിയാ എം. ഏ. ബി. എഡ്., പത്തനാപുരം)

**"ഞാൻ ഉയിർപ്പും ജീവനുമാകുന്നു, എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും" (യോഹ. 11: 25).**

വലിയനോമ്പിന്റെയും കർത്താവിന്റെ കഷ്ടാനുഭവത്തിന്റെയും, തന്റെ മനുഷ്യാവതാരവ്യാപാരത്തിന്റെയും മഹത്വപ്രദമായ അന്ത്യത്തെയാണ് 'ക്യംതാ'പെരുനാൾ കുറിക്കുന്നത്. ദൈവം മനുഷ്യനായി മനുഷ്യരോടുകൂടെ വസിച്ചു. മനുഷ്യൻ ഭൂമിയിലേക്കു വരുന്നതു് ജനനമാർഗ്ഗത്തിൽക്കൂടെയാണ്. ഭൂമിയിലെ മനുഷ്യരെ രക്ഷിപ്പാൻ ദൈവവും ജനനമാർഗ്ഗത്തിലൂടെ—എന്നാൽ പുരുഷബന്ധം കൂടാതെ—മനുഷ്യനായിത്തീർന്നു. മരണംവഴി പാതാളത്തിലെത്തിയിരുന്നവരെ രക്ഷിക്കേണ്ടതിനു താൻ മരണത്തിന്റെ താഴ്‌വരയിൽക്കൂടെ കടന്നു് പാതാളംവരെ ഇറങ്ങിച്ചെല്ലുന്നു. ജീവനുള്ളവർക്കും മരിച്ചുപോയവർക്കും പറുദീസായിലേക്കു വഴി ഒരുക്കുവാൻ മനുഷ്യനായി അവതരിച്ച ദൈവം ഉയിർക്കുകയും, തന്റെ ഉയിർപ്പാൽ നമ്മെ ഉയിർപ്പിക്കുകയും ചെയ്തു.

'ആമ്മേൻ, ആമ്മേൻ, ഞാൻ നിങ്ങളോടു പറയുന്നു, മരിച്ചവർ ദൈവപുത്രന്റെ ശബ്ദം കേൾക്കുകയും കേൾക്കുന്നവർ ജീവിക്കുകയും ചെയ്യുന്ന നാഴിക വരുന്നു, ഇപ്പോൾ വന്നുമിരിക്കുന്നു' (യോഹ. 5: 25). 'ദൈവപുത്രന്റെ ശബ്ദം' എന്നതു് തന്റെ പ്രസംഗം, തന്നെക്കുറിച്ചുള്ള പ്രസംഗം ഇവയെ സൂചിപ്പിക്കുന്നു. 'നാഴിക ഇപ്പോൾ വന്നിരിക്കുന്നു' എന്നതു് കർത്താവിന്റെ വചനങ്ങൾ നേരിട്ടു കേൾക്കുന്നവരെ കുറിക്കുന്നു. 'നാഴിക വരുന്നു' എന്നതു് ഭാവികാലത്തെയാണു സൂചിപ്പിക്കുന്നതു്. ഇതു് പാതാളത്തിൽ പിടിക്കപ്പെട്ടിരുന്ന പരേതാത്മാക്കൾ തന്നിൽനിന്നും നേരിട്ടു കേൾപ്പാനിരിക്കുന്ന സദ്വാർത്തയെയും, തന്റെ ശിഷ്യന്മാർവഴി ലോകം കേൾപ്പാനിരിക്കുന്ന സുവിശേഷത്തെയും സൂചിപ്പിക്കുന്നു. കേൾക്കുന്നവർ എന്ന പ്രയോഗം വളരെ അർത്ഥവ്യാപ്തിയുള്ളതാണ്. വാക്കുകൾ കേട്ടു്, സ്വീകരിച്ചു് അനുസരിക്കുന്നവർ എന്നാണല്ലൊ അതിന്റെ സാരം. വർത്തമാനകാലത്തോ, ഭാവികാലത്തോ, ഭൂമിയിലോ, പാതാളത്തിലോ, എപ്പോഴായാലും, എവിടെയായാലും തന്റെ സുവിശേഷം കേൾക്കുകയും വിശ്വസിക്കുകയും ചെയ്യുന്നവർക്കു മാത്രമേ 'ജീവൻ' ലഭിക്കുകയുള്ളു എന്നതു് തർക്കമറ്റ കാര്യമാണ്. 'നിങ്ങൾ ഭൂലോകമൊക്കെയും പോയി സകല സൃഷ്ടിയോടും സുവിശേഷം പ്രസംഗിപ്പിൻ, വിശ്വസിക്കുകയും സ്നാനമേൽക്കുകയും ചെയ്യുന്നവൻ രക്ഷിക്കപ്പെടും. വിശ്വസിക്കാത്തവൻ ശിക്ഷാവിധിയിൽ അകപ്പെടും' (മർക്കൊ. 16:16). ക്രിസ്തീയമാതാപിതാക്കൾക്കു ജനിച്ചുവെന്നതോ, സ്നാനം സ്വീകരിച്ചുവെന്നതോ മാത്രം പോരാ. പ്രായത്തിന്റെ അളവനുസരിച്ചു ക്രി

---

ശേഷം വിവരങ്ങൾ വസ്തുനിഷ്ഠമായി റിപ്പോർട്ടുചെയ്യുന്നതിനു് അദ്ദേഹം ഒരു ദൗത്യസംഘത്തെ കുസ്തന്തീനോപ്പോലീസിലേക്കു് അയച്ചു. അവർ പോയി വി. ആരാധനകളിൽ സംബന്ധിച്ചതു് കുസ്തന്തീനോപ്പോലീസിലെ പ്രസിദ്ധിയാർന്ന സെന്റു് സോഫിയാ കത്തീഡ്രലിലായിരുന്നു. സ്വർഗ്ഗീയമായ വി. കർബാനയും അതിവിശിഷ്ടമായ മററു ശുശ്രൂഷകളും ശ്രുതിമധുരങ്ങളായ ഗാനങ്ങളും ഒരു ദിവ്യാനുഭൂതിതന്നെ അവരിൽ ഉളവാക്കി. സന്തോഷവും സംതൃപ്തിയും നിറഞ്ഞ ഹൃദയങ്ങളുമായി അവർ തിരിച്ചെത്തി വ്ളാഡിമർ ചക്രവർത്തിയോടു് ഇപ്രകാരം റിപ്പോർട്ടുചെയ്തു:—

'ഞങ്ങൾ അവരുടെ ആരാധനയിൽ സംബന്ധിച്ചപ്പോൾ ഞങ്ങൾ അനുഭവിച്ച സ്വർഗ്ഗീയാനുഭൂതിയാൽ ഞങ്ങൾ എവിടെയാണു നില്ക്കുന്നതെന്നു ഞങ്ങൾക്കുതന്നെ അറിവില്ലായിരുന്നു. അവിടെ ഞങ്ങൾ കണ്ടതും കേട്ടതുമായവയെപ്പോലെ ദിവ്യമായ യാതൊന്നും ഭൂമിയിൽ മററവിടെയെങ്കിലുമുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. വാസ്തവത്തിൽ സത്യദൈവത്തിന് അവിടെ മനുഷ്യരുടെ ഇടയിൽ ഒരു അധിവാസസ്ഥലം...ഉണ്ട്. ഞങ്ങൾക്കു് ഇനിയും അല്പനിമിഷംപോലും പുറജാതിത്വത്തിൽ നിലനില്പാൻ കഴികയില്ല'.

(തുടരും)

സ്തുവിനെ സ്വീകരിക്കുകയും അനുസരിക്കുകയും ചെയ്യേണ്ടതും രക്ഷയ്ക്കു് ആവശ്യമാണല്ലോ. പാതാളവാസികളിൽ തൻെറ പ്രസംഗം കേട്ടവരെല്ലാം പറുദീസായിക്കർഹരായി എന്നനുമാനിച്ചുകൂടാ. തൻെറ വരവിനെ പ്രതീക്ഷിച്ചു വസിച്ചിരുന്നവരും, തൻെറ വചനം കേട്ട തന്നെ തിരിച്ചറിഞ്ഞു് സ്വീകരിച്ചവരും മാത്രമേ തന്നോടുകൂടെ പറുദീസാ കയറുവാൻ അർഹരായി തീർന്നിരിക്കുകയുള്ളൂ.

കർത്താവിൻെറ കുരിശുമരണം യഹൂദപ്രമാണികളുടെ വിജയവും കർത്താവിൻെറ തോൽവിയുമായി അവർ കരുതിയെങ്കിലും മറിച്ചായിരുന്നു പരമാർത്ഥം. കർത്താവിനെ സംബന്ധിച്ചിടത്തോളം തൻെറ കുരിശുമരണം ഒരു വിജയം തന്നെയായിരുന്നു. താൻ ദൈവപുത്രനാണെന്നു തൻെറ മരണം വിളിച്ചറിയിച്ചു. അപ്രകാരംതന്നെ നിർദ്ദോഷത്വവും. ശതാധിപനും കൂടെയുള്ളവരും 'അവൻ ദൈവപുത്രനായിരുന്നു സത്യം' എന്നു പറഞ്ഞു (മത്താ. 27: 54). താൻ മരണാർഹമായ കുററമൊന്നും ചെയ്തിട്ടില്ലെന്നു് വലത്തുഭാഗത്തെ കള്ളൻ സാക്ഷിക്കുന്നു. ഒരു കുരിശുമരണത്തിലും സംഭവിച്ചിട്ടില്ലാത്ത അത്ഭുതകരവും സംഭ്രമജനകവുമായ സംഗതികൾ കർത്താവിൻെറ കുരിശുമരണവേളയിൽ നടക്കുന്നു. യഹൂദപ്രമാണികളുടെ സകല കപടതയുടെയും കുപ്രചരണങ്ങളുടെയും പൊള്ളത്തരം പൊളിച്ചുകാട്ടിക്കൊണ്ടാണു് കർത്താവു് കബറിൽനിന്നും പുറത്തുവന്നതു്. അസത്യംകൊണ്ടു സത്യത്തെ മൂടാൻ ശ്രമിച്ചാൽ അസത്യത്തെ ഉടച്ചുതകർത്തുകൊണ്ടു് സത്യം തലയുയർത്തിനില്ക്കും. അതുപോലെതന്നെ മൂടി മുദ്രവച്ചിരുന്ന കല്ലറയുടെ മുദ്ര പൊട്ടിച്ചു് കർത്താവും ഉയിർത്തെഴുന്നേററു.

മനുഷ്യാവതാരചരിത്രത്തിൽ ജനനംമുതൽ മരണംവരെയും കർത്താവു ദരിദ്രനെപ്പോലെയാണു ജീവിച്ചതു്. കാലിത്തൊഴുത്തിൽ കീററുശീലകളാൽ പൊതിയപ്പെട്ടുകിടന്ന ശിശു, കേവലം മരപ്പണിക്കാരുടെ ലാളനയേററു വളർന്നു തല ചായിക്കാൻ ഇടമില്ലാത്തവനായി സഞ്ചരിച്ചു്, കേവലം ഒരു കഴുതപ്പുറത്തിരുന്നു് ഊർശ്ലേമിൽ ചെന്നെത്തി. എന്നാൽ 'അവൻെറ മരണത്തിൽ അവൻ സമ്പന്നന്മാരോടുകൂ

ടെയായിരുന്നു' (എശാ. 53: 9). സമുദായപ്രമാണികളും, സമ്പന്നരും ശ്രേഷ്ഠരുമായിരുന്ന അരിമത്യാക്കാരൻ യൗസേപ്പും നിക്കോദീമോസുമാണല്ലോ തന്നെ കബറടക്കുന്നതു്. വിലപിടിച്ച കേത്താനാശീലയിൽ പൊതിഞ്ഞു്, സുഗന്ധദ്രവ്യങ്ങൾ നിറച്ചാണു് ഒരു പുതിയ കല്ലറയിൽ താൻ സംസ്ക്കരിക്കപ്പെട്ടതു്. രാജോചിതമായ ഒരു കബറടക്കമായിരുന്നു അതു്. കുരിശിൽനിന്നും കബറിലേക്കുള്ള വിലാപയാത്രയിൽ മാലാഖമാരും മനുഷ്യരും പങ്കുകൊണ്ടു. 'ദൈവമേ നീ ശുദ്ധമുള്ളവനാകുന്നു, ബലവാനെ നീ ശുദ്ധമുള്ളവനാകുന്നു, മരണമില്ലാത്തവനെ നീ ശുദ്ധമുള്ളവനാകുന്നു' എന്നു മാലാഖമാർ അശരീരിശബ്ദത്തിൽ പാടി. 'ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനെ ഞങ്ങളുടെമേൽ അനുഗ്രഹംചെയ്യണമെ' എന്നു യൗസേപ്പും നീക്കോദീമോസും ഏററുപാടി. നമ്മുടെ പ്രാർത്ഥനകളിൽ ഉപയോഗിക്കുന്ന 'കൗമാ' യുടെ ഉത്ഭവം ഇവിടെയാണു്.

നമ്മുടെ സഭയിൽ ഉപയോഗിക്കുന്ന വാചകം 'ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ' എന്നാണു്. എന്നാൽ ചിലർ 'കുരിശിക്കപ്പെട്ട കർത്താവേ' എന്നു ചൊല്ലുന്നതു കേട്ടിട്ടുണ്ടു്. ഈ പ്രയോഗം മൂലത്തിൽഇല്ല. കുറച്ചുകൂടെഭക്തിപരമാണെന്നു കരുതി കാര്യം ഗ്രഹിക്കാതെയാണു് നമ്മുടെ ചിലയാളുകൾ ഇങ്ങനെ ചൊല്ലിപ്പോകുന്നതു്. നമ്മുടെ കർത്താവു ക്രൂശിന്മേൽ തൂക്കപ്പെട്ടപ്പോൾ ദൈവത്വം തന്നിൽനിന്നു മാറിനിന്നു എന്നു് റോമൻകത്തോലിക്കാസഭയും ഗ്രീക്കുസഭയും പറയുന്നു. തൻെറ മനുഷ്യത്വവും ദൈവത്വവും വിഭജിക്കത്തക്കരീതിയിൽമാത്രം (മിശിഹായിൽ) യോജിച്ചിരുന്നു എന്നാണു് ഇവർ പഠിപ്പിക്കുന്നതു്. ലേയോൻ പാപ്പായുടെ ഉത്സാഹത്തിൽ വിളിച്ചുകൂട്ടിയ കൽക്കദൂൻ സുന്നഹദോസാണു് ഈ വിശ്വാസം ഉറപ്പിച്ചതു്. പ്രസ്തുത തീരുമാനത്തിനനുസൃതമായി മേല്പറഞ്ഞ സഭകൾ പഠിപ്പിക്കുന്നതു് കർത്താവിൻെറ മനുഷ്യത്വം മാത്രമേ കഷ്ടമനുഭവിച്ചുള്ളു എന്നാണു്. ഇതു് അർത്ഥശൂന്യമാണു്. കാരണം, ഒരു മനുഷ്യൻെറ മരണംകൊണ്ടു മനുഷ്യജാതിക്കു മുഴുവൻ രക്ഷ ലഭിക്കുക സാദ്ധ്യമായിരുന്നെങ്കിൽ ദൈവം മനുഷ്യനാകേണ്ട ആവശ്യമില്ലായിരുന്നു. മിശിഹാ തൻെറ അത്ഭുതങ്ങൾകൊണ്ടല്ല മരണംമൂലമാണു മനുഷ്യവർഗ്ഗത്തിനു രക്ഷ സമ്പാദിച്ചതു്. ജനിച്ചതു ദൈവമാണെന്നു വിശ്വസിക്കുന്നെങ്കിൽ മരിച്ചതും ദൈവംതന്നെയെന്നു വിശ്വസിക്കേണ്ടിയിരിക്കുന്നു. മരിക്കേണ്ടിവന്നപ്പോൾ ദൈവത്വം മാറിനിന്നു എന്നു ചിന്തിക്കുന്നതു ദൈവത്വത്തിൽ കളങ്കം ആരോപിക്കുന്നതാണു്. ഒന്നെന്നപോലെ ജീവിച്ച രണ്ടു സ്നേഹിതന്മാരിൽ ഒരുവൻ ആപത്ഘട്ടത്തിൽ മാറിക്കളഞ്ഞു എന്നു പറയുന്നതുപോലെ ആക്ഷേപാർഹമാണതു്.

'എപ്പേസോസ്സിലെ കശ്ശീശ്ശന്മാരോടു യാത്ര പറയുമ്പോൾ വി. പൗലൂസ് ആജ്ഞാപിക്കുന്നതു ശ്രദ്ധേയമത്രേ. 'ദൈവത്തിൻെറ ആലോചന ഒട്ടും മറച്ചുവയ്ക്കാതെ ഞാൻ മുഴുവനും അറിയിച്ചുതന്നിരിക്കുന്നുവല്ലോ. നിങ്ങളെത്തന്നെയും താൻ സ്വന്തരക്തത്താൽ സമ്പാദിച്ചിരിക്കുന്ന ദൈവത്തിൻെറ സഭയെ മേയിപ്പാൻ പരിശുദ്ധാത്മാവു നിങ്ങളെ അദ്ധ്യക്ഷരാക്കിവച്ച ആട്ടിൻകൂട്ടം മുഴുവനെയും സൂക്ഷിച്ചുകൊൾവിൻ' (അപ്പോ. പ്ര. 20: 27–28). 'താൻ' എന്ന പദം അതിനു മുമ്പും പിമ്പും ഉപയോഗിച്ചിരിക്കുന്ന 'ദൈവം' എന്ന പദത്തിനു പകരമുള്ളതാണല്ലോ. ആകയാൽ രക്തം ചിന്തിയതു ദൈവമാണെന്നു സ്പഷ്ടമാണു്. ദൈവം കുരിശിന്മേൽ മരിച്ചു എന്നതിലാണല്ലോ അതിൻെറ പ്രാധാന്യവും മാഹാത്മ്യവും അടങ്ങിയിരിക്കുന്നതു്. മാർ അപ്രേം ഇപ്രകാരം എഴുതിയിരിക്കുന്നു. 'ദൈവം മരിച്ചുവെന്നു കേൾക്കുമ്പോൾ നിൻെറ നിരൂപണവിസ്മയം കുറതു്. ദൈവം മരിക്കാതിരുന്നെങ്കിൽ ലോകം മുഴുവൻ മരിക്കുമായിരുന്നു. മരിച്ചതു ദൈവമല്ലായിരുന്നെങ്കിൽ മരിച്ചടക്കപ്പെട്ടവരെ ജീവിപ്പിച്ചതാരു്? മരിച്ചതു ദൈവമല്ലായിരുന്നെങ്കിൽ മൂടിവയ്ക്കപ്പെട്ട കബറിൽനിന്നും പുറത്തുവന്നതാരു്? സത്യത്തെ സ്നേഹിക്കുന്നവൻ, യേശുവിൻെറ വിലാവിൽ സ്പർശിച്ച് 'എൻെറ കർത്താവും എൻെറ ദൈവവുമേ' എന്നട്ടഹസിച്ച തോമ്മാശ്ലീഹായിൽനിന്നും പഠിക്കട്ടെ. സ്വാമികളെ രക്ഷിച്ചതു മനുഷ്യനാണെന്നു ഞാൻ പറയുകയില്ല. അങ്ങിനെ പറയുവാൻ എനിക്കു സംഗതിയാകരുതെ'. വിലാവിൽ മുറിവേററതു മനുഷ്യനായ കർത്താവു മാത്രമല്ല, ദൈവമായ കർത്താവുംകൂടെയാണു്.

നമ്മുടെ സഭയുടെ ആധികാരികഗ്രന്ഥങ്ങളിൽ ഒന്നായ 'മതസംഗതി'യിൽ ഇപ്രകാരം പ്രസ്താവിച്ചിട്ടുണ്ടു്. 'സാക്ഷാൽ ദൈവമായ താൻ വി. റൂഹായാൽ കന്യകമറിയാമിൽനിന്നും ജഡമെടുത്തു സാക്ഷാൽ മനുഷ്യനായിത്തീരുകയും, ദൈവസ്വഭാവം ഭേദപ്പെട്ടു മനുഷ്യസ്വഭാവമായിത്തീരുകയോ, മനുഷ്യസ്വഭാവം ഭേദ

പ്പെട്ടു ദൈവസ്വഭാവമായിത്തീരുകയോ ചെയ്യാതെ, ദൈവത്വവും മനുഷ്യത്വവും എന്ന രണ്ടു സ്വഭാവങ്ങളും ഒരിക്കലും വേർപിരിയപ്പെടാത്തവണ്ണം ദൈവത്വത്തിൻെറയും, പാപമൊഴികെ മനുഷ്യത്വത്തിൻെറയും പൂർണ്ണ ലക്ഷണങ്ങളോടു യോജിച്ചു. ഈ യോജിപ്പ് മഹാത്ഭുതമായിട്ടുള്ളതാകുന്നു. യോജിപ്പിനുശേഷം രണ്ടു സ്വഭാവങ്ങളായോ രണ്ടാളുകളായോ വേർതിരിക്കപ്പെടാവുന്നതല്ല. എന്നാലോ ഏകസ്വഭാവവും ഏക ആളും അത്രെ'. ജനനത്തിലാകട്ടെ, ജീവിതത്തിലാകട്ടെ, കുരിശിന്മേലാകട്ടെ, കബറിലാകട്ടെ, പറുദീസയിലാകട്ടെ, പാതാളത്തിലാകട്ടെ എവിടെയും ദൈവത്വംതന്നെ വിട്ടുപിരിഞ്ഞിട്ടില്ല എന്നതാണു നമ്മുടെ സഭയുടെ വിശ്വാസം. ഏതു മനുഷ്യൻെറയും മരണം ആത്മാവും ശരീരവും തമ്മിലുള്ള വേർപാടാണല്ലോ. ഇതുപോലെതന്നെയായിരുന്നു കർത്താവിൻെറ മരണവും. 'പിതാവേ! എൻെറ ആത്മാവിനെ നിൻെറ തൃക്കയ്യിൽ ഏല്പിക്കുന്നു' എന്നു പറഞ്ഞുകൊണ്ടാണല്ലോ കർത്താവു പ്രാണനെ വിട്ടതു്. തൻെറ മരണം മനുഷ്യത്വവും ദൈവത്വവും തമ്മിലുള്ള വേർപാടായിരുന്നില്ല. താൻ മരിച്ചതുമുതൽ ഉയിർത്തതുവരെ ആത്മാവും ശരീരവും വേർപെട്ടിരുന്നു. ദൈവത്വം രണ്ടിലും സ്ഥിതിചെയ്തിരുന്നു. കബറിൽ ശരീരത്തിലും, പറുദീസായിലും പാതാളത്തിലും ആത്മാവിലും.

'ക്രിസ്തു മരിച്ചവരിൽ ആദ്യഫലമായി ഉയിർത്തിരിക്കുന്നു' (1 കോരി. 15: 20). താൻ മരിച്ച വെള്ളിയാഴ്ചതന്നെ പറുദീസായിലേക്കു പോയെന്നു ന്യായമായി വിശ്വസിക്കാവുന്നതാണ്. താൻ ആത്മാവിൽ പറുദീസായിലെത്തി അതിൻെറ വാതിൽ തുറക്കുകയാണു ചെയ്തതു്. പാപംചെയ്ത മനുഷ്യവംശത്തെ തോട്ടത്തിൽനിന്നും പുറത്താക്കിയശേഷം വാതിലടച്ച് തിളങ്ങുന്ന വാളേന്തിയ ക്രോബേമാലാഖയെ അവിടെ കാവലാക്കിയിരുന്നു. മനുഷ്യൻെറ പാപത്തിനു പ്രായശ്ചിത്തം ചെയ്തു പരിഹാരമുണ്ടാക്കിയതോടെ ആ വാതിൽ തുറക്കുന്നതിനുള്ള തടസ്സവും നീങ്ങി. ജീവവൃക്ഷത്തിൻെറ ഫലമനുഭവിപ്പാൻ മനുഷ്യൻ അർഹനായിത്തീർന്നു. 'നീ ഇന്നു് എന്നോടുകൂടി പറുദീസായിലിരിക്കും' എന്നു കള്ളനു കനിഞ്ഞരുളിയ വാഗ്ദത്തം വ്യർത്ഥമായിപ്പോകയില്ലല്ലോ. അന്നുതന്നെ താൻ പറുദീസായിൽപോയി, അതിൻെറ അടച്ചുപൂട്ടിയിരുന്ന വാതിൽ തുറന്നു് കള്ളനെയും കൂട്ടിക്കൊണ്ടു് അതിൽ പ്രവേശിച്ചശേഷം പാതാളത്തിൽപോയി സുവിശേഷം അറിയിച്ചിട്ടു് അവിടെനിന്നും തന്നാൽ സ്വാതന്ത്ര്യം പ്രാപിച്ച ആത്മാക്കളെയും പറുദീസായിൽ കൊണ്ടുചെന്നാക്കിയിട്ടാണു് കബറിൽ സ്ഥിതിചെയ്തിരുന്ന ശരീരത്തോടു ചേർന്നു് ഉയിർത്തെഴുന്നേററുവെന്നതാണു് യുക്തിക്കു ചേരുന്ന വിശ്വാസം.

കർത്താവു് യഥാർത്ഥത്തിൽ മരിച്ചവരിൽ നിന്നുയിർത്തെഴുന്നേററുവോ എന്നതു് അന്നും ഇന്നും ചിലർ സംശയിക്കുന്നുണ്ടു്. എന്നാൽ തൻെറ ഉയിർപ്പിനു ബാധകമായി ഉന്നയിക്കുന്ന ന്യായങ്ങൾതന്നെയും അതിനു സാധകങ്ങളായ ലക്ഷ്യങ്ങളായിട്ടേ പരിണമിച്ചിട്ടുള്ളു. ആ പ്രശ്നത്തിലേക്കു കടക്കുവാൻ ഇപ്പോൾ ഉദ്ദേശിക്കുന്നില്ല. വിശ്വാസികളായ നമുക്കു് അതൊരു പ്രശ്നമല്ല. കർത്താവിൻെറ ഉയിർപ്പാണു് നമ്മുടെ വിശ്വാസത്തിൻെറ വിജയം. 'ക്രിസ്തു ഉയിർത്തെഴുന്നേററിട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം, നിങ്ങളുടെ വിശ്വാസവും വ്യർത്ഥം' (1 കോരി. 15: 14). താൻ ഉയിർത്തില്ലായിരുന്നുവെങ്കിൽ തൻെറ സുവിശേഷം തൻെറ മരണത്തോടുകൂടി അസ്തമിക്കുമായിരുന്നു. മരിച്ചിട്ടും ഉയിർത്തെഴുന്നേററവനായി തന്നെ കണ്ടതുകൊണ്ടാണല്ലോ, അപ്പോസ്തോലന്മാർ രക്തം ചിന്തിയും കർത്താവിനെ സാക്ഷിച്ചതു്. കർത്താവു് ഉയിർത്തില്ലായിരുന്നുവെങ്കിൽ കർത്താവിനെ കൊന്നവർ തൻെറ ശിഷ്യന്മാരെ ജീവനോടെ ശേഷിപ്പിക്കുമായിരുന്നില്ല. ശിഷ്യന്മാർ ഈ സുവിശേഷഘോഷണത്തിനു മുതിരുകയും ചെയ്യുമായിരുന്നില്ല.

താൻ ഉയിർത്തതോടുകൂടി നമ്മെയും താൻ ഉയിർപ്പിച്ചു, തൻെറ ഉയിർപ്പു് നമ്മുടെ ഉയിർപ്പിൻെറ അച്ചാരവും ഉറപ്പുമാണു് (1 കോരി. 15: 13). കർത്താവിൻെറ മനുഷ്യാവതാരംമൂലം രക്ഷയ്ക്കുള്ള മാർഗ്ഗങ്ങളെല്ലാം താൻ ഏർപ്പെടുത്തിയിട്ടുണ്ടു്. എല്ലാവരും രക്ഷിക്കപ്പെട്ടുകഴിഞ്ഞുവെന്നും നമുക്കിനിയും ഉത്തരവാദിത്വമില്ലെന്നും ചിന്തിക്കുന്ന ആശയം ആപൽക്കരമാണു്. രക്ഷ, കർത്താവിൻെറ ദാനമാണെന്നുള്ളതു പര

**മലങ്കരസേവകൻ** (മാസിക) പുതുപ്പള്ളി PO. കോട്ടയം. പത്രാധിപർ: Z. M. പാറേട്ടു്. സമുദായകാര്യങ്ങൾ ശരിക്കറിയേണ്ടവർ വരിസംഖ്യ 2രു. പണമായിട്ടോ സ്റ്റാമ്പായിട്ടോ മാനേജർക്കു് അയച്ചു് ആവശ്യപ്പെടുക.

മാത്രംതന്നെ. ഒരുവൻ തന്റെ പ്രവൃത്തികളുടെ യോഗ്യതകൊണ്ടുമാത്രം അതിനർഹനായിത്തീരുന്നില്ല. The holy gifts 'are free, but not cheap'. ദാനമായി ലഭിക്കുന്നവയാണെങ്കിലും കുറഞ്ഞ വിലയ്ക്കു ലഭിക്കുന്നവയല്ല. കർത്താവു മനുഷ്യനിൽനിന്നും വളരെയേറെ പ്രതീക്ഷിക്കുന്നുണ്ടു്. ഒരു വ്യാപാരി തന്റെ കൈവശമുള്ള ചരക്കിന്റെ മേന്മയെ അടിസ്ഥാനമാക്കിയാണു വില ചുമത്തുന്നതു്. കർത്താവു മനുഷ്യനുവേണ്ടി കൊണ്ടുവന്ന നിക്ഷേപം, അതായതു നിത്യജീവൻ, എന്തു വിലകൊടുത്തും വാങ്ങുവാൻ യോഗ്യമാണു്. അതു തന്നിൽനിന്നും പ്രാപിപ്പാൻ മനുഷ്യൻ എന്തു ത്യാഗം സഹിച്ചാലും അതധികമായിപ്പോകുകയില്ല. നമുക്കുള്ളതെല്ലാം കൈവശംവച്ചുകൊണ്ടിരിക്കുകയും നിത്യജീവൻ പ്രാപിക്കുകയുംകൂടെ സാദ്ധ്യമല്ല. ഈലോകബന്ധങ്ങളും, സ്വത്തും, സ്ഥാനമാനങ്ങളും സ്വാർത്ഥാഭിലാഷങ്ങളും എല്ലാം മുറുകെപ്പിടിച്ചുകൊണ്ടു് വരുവാനുള്ള ലോകത്തിൽ നിത്യജീവൻ പ്രാപിപ്പാൻ ഒരുത്തർക്കും കഴിയുകയില്ലെന്നു കർത്താവുതന്നെ കല്പിക്കുന്നുണ്ടല്ലോ.

കർത്താവു സമ്പാദിച്ചുവച്ചിരിക്കുന്ന രക്ഷ അനുഭവിപ്പാനുള്ള മാർഗ്ഗമാണു് സഭയുടെ വി. കൂദാശകൾ. ഇവമൂലമല്ലാതെ ഈ രക്ഷ പ്രാപ്യമല്ല എന്നുള്ളതാണു പൊതുനിയമം. പക്ഷേ വ്യത്യസ്തമായ രീതിയിൽ കള്ളനു കൊടുത്തതുപോലെ കൊടുപ്പാൻതക്കവണ്ണം അതു കർത്താവിന്റെ സ്വന്തമാണു്. സെബദിപുത്രന്മാർ ഇരുവർ കർത്താവിന്റെ വലത്തും ഇടത്തും ഇരിക്കാനുള്ള വരം ചോദിച്ചപ്പോൾ കർത്താവു കൊടുത്ത മറുപടി ശ്രദ്ധേയമാണു്. 'നിങ്ങൾ ചോദിക്കുന്നതെന്തെന്നു നിങ്ങൾ അറിയുന്നില്ല; ഞാൻ മുഴുകുന്ന മാമോദീസാ നിങ്ങൾ മുഴുകുമോ, ഞാൻ കുടിക്കുന്ന പാനപാത്രം നിങ്ങൾ കുടിക്കുമോ'? അതു ചെയ്‌വാൻ അവർ സന്നദ്ധരായിരുന്നു. പക്ഷേ കർത്താവു തുറന്നുപറയുന്നു: അതു നിങ്ങൾ ചെയ്താലും നിങ്ങൾ ചോദിച്ച വരം പിതാവിനിഷ്ടമുള്ളവർക്കുമാത്രം കൊടുക്കുന്നതാണെന്നു്. വി. കൂദാശകളും അതുപോലെതന്നെ. നാം എത്രതന്നെ ഒരുങ്ങിയാലും നമ്മുടെ യോഗ്യതകൊണ്ടല്ല, കർത്താവിന്റെ കരുണകൊണ്ടത്രെ ഈ കൃപകൾ നമുക്കു ലഭ്യമാകുന്നതു്. എങ്കിലും ഒരുക്കത്തോടും വിവേചനയോടുംകൂടെ അടുത്തുവരേണ്ടതു നമ്മുടെ കടമയാണു്. വിവേചിക്കാതെ അനുഭവിച്ചാൽ രക്ഷയ്ക്കു പകരം ശിക്ഷയ്ക്കു് അർഹരാകുകയും ചെയ്യും.

ക്രിസ്തുവിനോടുകൂടെ ഉയിർത്തതിന്റെ ഫലം നമ്മിൽ പ്രത്യക്ഷമാകേണ്ടിയിരിക്കുന്നു. 'ആകയാൽ നിങ്ങൾ ക്രിസ്തുവിനോടുകൂടി ഉയിർത്തെഴുന്നേറ്റിരിക്കുന്നുവെങ്കിൽ ക്രിസ്തു ദൈവത്തിന്റെ വലത്തുഭാഗത്തിരിക്കുന്നിടമായ ഉയരത്തിലുള്ളതു ചിന്തിപ്പിൻ' (കൊലോ. 3: 1–2) ഉയിർപ്പിനു യോഗ്യമായ ജീവിതത്തെക്കുറിച്ചും സവിസ്തരം പൗലൂസ്ശ്ലീഹാ പ്രസ്താവിക്കുന്നുണ്ടു് (കൊലോ. 3: 5–10). 'നിങ്ങൾ പഴയമനുഷ്യനെ അവന്റെ പ്രവൃത്തികളോടുകൂടി ഉരിഞ്ഞുകളഞ്ഞു്, തന്നെ സൃഷ്ടിച്ചവന്റെ പ്രതിമപ്രകാരം പരിജ്ഞാനത്തിനായി പുതുക്കം പ്രാപിക്കുന്ന പുതുമനുഷ്യനെ ധരിച്ചിരിക്കുന്നുവല്ലോ. 'എല്ലാറ്റിനുംമീതെ സമ്പൂർണ്ണതയുടെ തുടസ്സമായ സ്നേഹം ധരിപ്പിൻ' (3: 14). ഉ

FOR FAVOURS RECEIVED





A Firm Believer, Kayamkulam.



Elizabeth, Pandalam.

Mariamma, Pandalam.

# തുമ്പമൺ ഇടവകയുടെ മാർ പീലക്സീനോസ് തിരുമേനിയുടെ പൗരോഹിത്യരജതജൂബിലി

(ഫാദർ സി. ഓ. വറുഗീസ്)

നി. വ. ദി. ശ്രീ. ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേക്ക് ''മലങ്കരസഭ'' ജൂബിലിമംഗളങ്ങൾ പ്രശ്രയപൂർവ്വം ആശംസിച്ചുകൊള്ളുന്നു. (പത്രാധിപർ)

തുമ്പമൺ ഇടവകയുടെ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ പൗരോഹിത്യരജതജൂബിലി അടുത്ത മേയ്മാസത്തിൽ ഭദ്രാസനമാകെ ആഘോഷിക്കുന്നതാണ്. തിരുമേനി ഭദ്രാസനഭരണമേറെറടുത്തശേഷം ഭദ്രാസനത്തിനു് അഭിമാനാർഹമായ പുരോഗതിയാണുണ്ടായിട്ടുള്ളതു്. തിരുമേനിയുടെ പ്രഥമ കല്പനയിൽ പറഞ്ഞിരുന്ന ആദ്ധ്യാത്മികസംഘടനകളെല്ലാം തന്നെ സ്ഥാപിക്കാനും പ്രവർത്തനക്ഷമമാക്കാനും അദ്ദേഹത്തിനു സാധിച്ചു.



പട്ടക്കാർക്കു സ്ഥലംമാററം, ശമ്പളപദ്ധതി എന്നിവയാൽ ഭദ്രാസനത്തിലെ പള്ളികളെ തിരുമേനി ഏകീകരിച്ചു. മററു പല ഭദ്രാസനങ്ങൾക്കും ഇതു മാർഗ്ഗദർശകമായിത്തീന്നിട്ടുണ്ട്. ആദ്യമായി നമ്മുടെ സഭയിൽ ഒരു ഡയറക്ടറി ഇറക്കിയതും തുമ്പമൺഭദ്രാസനത്തിലാണ്. ഭദ്രാസനഇടവകയിലെ വിവിധ പള്ളിഇടവകകളിലെ സ്ഥിതിവിവരക്കണക്കു ശേഖരിച്ചു പ്രസിദ്ധീകരിക്കാൻ സാധിച്ചു. ക്രമീകൃതമായ ഒരു ആപ്പീസ് സ്ഥാപിച്ചാണു തിരുമേനി ഭരണനിർവ്വഹണം ചെയ്യുന്നതു്. ഇപ്പോഴത്തെ ഭദ്രാസന സെക്രട്ടറി സമർത്ഥനും ഊർജ്ജസ്വലനുമായ റവ. ഡീക്കൻ സി. വി. മാത്യൂസാണ്. ബേസിൽ അരമനയോടനുബന്ധിച്ചു മനോഹരമായ ബേസിൽ ചാപ്പൽ തിരുമേനി പണികഴിപ്പിച്ചു. ഭദ്രാസനത്തിലെ എല്ലാ പള്ളികളോടും അനുബന്ധിച്ചു പാഴ്സനേജുകൾ വേണമെന്നു തിരുമേനി നിഷ്കർഷിച്ചതിന്റെ ഫലമായി ഭൂരിപക്ഷം പള്ളികൾക്കും അവയുണ്ട്. ഗ്രാമപ്രദേശങ്ങളിലെ പാവപ്പെട്ട പള്ളികളെ സംബന്ധിച്ചിടത്തോളം ഇതു ശ്രമസാദ്ധ്യമായ ഒരു കാര്യമായിരുന്നെങ്കിലും തിരുമേനിയുടെ സംഘടനാവൈഭവവും കർമ്മകുശലതയും ഇടവകക്കാരെ പ്രബുദ്ധരാക്കാൻ പര്യാപ്തമായിട്ടുണ്ട്.

പുതുവൽപ്രദേശങ്ങളിൽ ചിതറിപ്പാർക്കുന്ന വരെ തിരുമേനി 10-ം 15-ം മൈൽ നടന്നു പോയി കാണുകയും അവരുടെ ആത്മികവും സാമ്പത്തികവുമായ സംഗതികൾ അന്വേഷിക്കുകയും ചെയ്തുവരുന്നു. ഇങ്ങനെയുള്ള സ്ഥലങ്ങളിൽ പത്തിലധികം പള്ളികൾ സ്ഥാപിച്ചിട്ടുണ്ട്. ആദ്ധ്യാത്മികസംഘടനകളെ സന്ദർശിച്ച് പ്രവർത്തകൎക്കു പ്രചോദനം നൽകുക, പ

---

യിർപ്പുപെരുനാളിന്റെ സന്ദേശവും അതുതന്നെ. 'പുതിയോരു കല്പന ഞാൻ നിങ്ങൾക്കു തരുന്നു; നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിപ്പിൻ. ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കണം എന്നുതന്നെ' (യോഹ. 13: 34). പഴയനിയമകാലത്തു് 'സ്നേഹ'ത്തിന്റെ കല്പന ഉണ്ടായിരുന്നു. പത്തു കല്പനകളിലും 'സ്നേഹ'ത്തിനു് മുഖ്യസ്ഥാനം കൊടുക്കുന്നുണ്ട്. കർത്താവിന്റെ കല്പനയിലെ പുതുമയെന്താണ്? 'ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ' എന്നതാണ്. സ്നേഹിക്കുന്നവരെമാത്രം സ്നേഹിക്കുന്ന പഴയനിയമത്തിന്റെ സ്വഭാവം വിട്ടുകളഞ്ഞു് ശത്രുക്കളെയും സ്നേഹിക്കുന്ന പുതിയനിയമത്തിന്റെ മക്കളായി നാം തീരേണ്ടിയിരിക്കുന്നു. കർത്താവിനോടുകൂടെ ഉയിർത്ത പുതുമനുഷ്യന്റെ സ്വഭാവമത്രെ ഇതു്.

# വാർത്തകളും കുറിപ്പുകളും

**തെരഞ്ഞെടുക്കപ്പെട്ടു**

അഖിലമലങ്കരമർത്തമറിയം വനിതാസമാജം കേന്ദ്രകമ്മററിയുടെ ഒരു വിശേഷാൽയോഗം, പ്രസിഡണ്ടു തിരുമേനിയുടെ അസാന്നിദ്ധ്യത്തിൽ കമ്മററിയുടെ നിർദ്ദേശപ്രകാരം മിസ്സസ്സ് ററി. ററി. ഏബ്രഹാമിൻെറ അദ്ധ്യക്ഷതയിൽ കോട്ടയം എം. ഡി. സിമ്മനാരിയിൽ ചേരുകയുണ്ടായി.

മുൻസെക്രട്ടറി മിസ്സ് ആലീസ് മാണിയുടെ കാലാവധി അവസാനിക്കുകയും അവർ രാജിവയ്ക്കുകയും ചെയ്തതിനെ തുടർന്ന് ശ്രീമതി പെണ്ണമ്മ ജയിക്കബിനെ വനിതാസമാജത്തിൻെറ സെക്രട്ടറിയായി ഐകകണ്ഠ്യേന തെരഞ്ഞെടുത്തിരിക്കുന്നു.

പട്ടമേററിട്ട് അൻപതുവർഷം തികയുന്ന ജൂബിലിസ്മാരകമായി ഇടവകക്കാർ ചേർന്നു (...) പ്പിച്ചു പള്ളിയിൽ സമർപ്പിച്ച, ബ. അച്ചൻെറ എണ്ണച്ഛായാചിത്രം കഴിഞ്ഞ മാർച്ച് 15—ാം തീയതി വി. കുർബ്ബാനാനന്തരം മാർ ക്ലീമ്മീസ് തിരുമേനി അനാച്ഛാദനംചെയ്തു. പട്ടമേററശേഷം അര ശതാബ്ദക്കാലം ഒരേ ഒരു പള്ളിയുടെ വികാരിയായി സേവനമനുഷ്ഠിച്ച ബ. അച്ചൻെറ കർമ്മകുശലതയെ തിരുമേനി പ്രത്യേകം അഭിനന്ദിക്കയുണ്ടായി. ഇടവകയുടെ അസി. വികാരി ഫാദർ എൻ. വി. മാത്യൂസ് കൃതജ്ഞത പ്രകാശിപ്പിച്ചു.

**സാധുകുടുംബങ്ങൾക്കു ധനസഹായം**

മുളന്തുരുത്തി സെൻററിൽപെട്ട തുരുത്തിക്കര, കണയന്നൂർ, വെട്ടിക്കൽ, മാത്തോമൻ മുളന്തുരുത്തി പള്ളികളിലെ മർത്തമറിയം സമാജത്തിൻെറ ഒരു പ്രത്യേക സംയുക്തസമ്മേളനം

> മെയ് 3. 1—ാം കാതോലിക്കാ പ. ബസ്സേലിയോസ് പൗലൂസ് ബാവായുടെ ഓർമ്മപ്പെരുനാൾ പാമ്പാക്കുട ചെറിയ പള്ളിയിൽ ആഘോഷിക്കപ്പെടുന്നു.

> മെയ് 22. സ്വർണ്ണവെള്ളിയാഴ്ച മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ തിരുമനസ്സിലെ സിംഹാസനാരോഹണദിനം.

**ചിത്രാനാച്ഛാദനം**

ഉമയാററുകര പള്ളിവികാരി ബ. തോട്ടത്തിവീട്ടിൽ ഗീവറുഗീസ് കത്തനാർ കശ്ശീശ്ശാ

---

ള്ളികൾ ക്രമമായി സന്ദർശിക്കുക, പള്ളിക്കണക്കുകളും റിപ്പോർട്ടുകളും ഭദ്രാസന ആപ്പീസിൽ വരുത്തി പരിശോധിച്ച് ആവശ്യമായ നിയോഗങ്ങളും നിയന്ത്രണങ്ങളും നൽകുക എന്നിവ തിരുമേനി കൃത്യമായി നിർവ്വഹിച്ചുവരുന്നു.

ഭദ്രാസനംവകയായി തിരുമേനി ഒരു മെഡിക്കൽമിഷ്യൻ ഏർപ്പെടുത്തി വിജയകരമായി പ്രവർത്തനം നടത്തുന്നു. മിഷ്യൻ ഹോസ്പിററൽ കൈപ്പട്ടൂർ സ്ഥാപിതമായിരിക്കുന്നു.

അഭ്യസ്ഥവിദ്യരായ ആളുകളെ വിളിച്ചുട്ടപ്പിച്ചു സഭാസേവനത്തിൽ ഉത്ബുദ്ധരാക്കിവരുന്നു.

ഭദ്രാസനഭരണത്തിനു പുറമേ പ. എപ്പിസ്കോപ്പൽ സുന്നഹദോസിൻെറ സെക്രട്ടറി എന്ന നിലയിൽ പൊതുസമുദായത്തിലും തിരുമേനി പ്രവർത്തിച്ചുവരികയാണ്. കാലംചെയ്ത പ. കാതോലിക്കാബാവാ തിരുമേനിയുടെ അസിസ്റ്റൻറ് എന്ന നിലയിലും, കൊച്ചി ഇടവകയുടെ പൗലൂസ് മാർ സേവേറിയോസ് തിരുമേനി കാലംചെയ്തപ്പോൾ ആ ഭദ്രാസനാദ്ധ്യക്ഷനായും വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ പ്രസിഡണ്ട് എന്ന നിലയിലും തിരുമേനി അനുഷ്ഠിച്ചിട്ടുള്ള സേവനങ്ങൾ സ്മരണാർഹങ്ങളത്രേ.

നമ്മുടെ സഭയുടെ വിശ്വാസവും പാരമ്പര്യങ്ങളും അന്യൂനം നിലനിർത്തിക്കൊണ്ടുപോകുന്നതിൽ അവിടുത്തേക്കുള്ള നിഷ്കർഷ ഒന്നു പ്രത്യേകമത്രേ. തപോനിഷ്ഠമായ ജീവിതവും മുഖം നോക്കാതെ നീതിനടത്തുന്നതിലുള്ള നിരങ്കുശത്വവും തിരുമേനിയുടെ സ്വഭാവപ്രത്യേകതകളാണ്. ജൂബിലിചടങ്ങുകളുടെ സമാപന ദിനം മെയ് 10—ാം തീയതി ആയിരിക്കും. തിരുമനസ്സിലേക്കു ജൂബിലിഭാവുകങ്ങൾ നേരുകയും ആയുരാരോഗ്യമംഗളങ്ങൾ ഭക്തിപൂർവ്വം ആശംസിക്കയും ചെയ്യുന്നു.

മാർത്തോമൻ പള്ളിയിൽവച്ച് ഫാ. കെ. എം. ഡേവിഡിന്റെ അദ്ധ്യക്ഷതയിൽ കൂടി. കൊച്ചി ഭദ്രാസനമർത്തമറിയം സെക്രട്ടറി മിസ്സ് മറിയാമ്മ പ്രസംഗിച്ചു. കൊച്ചി ഭദ്രാസനത്തിലെ മൂന്നു സാധുകുടുംബങ്ങൾക്കായി 50 രൂപാ സംഭാവനചെയ്തു.

### വാർഷികയോഗം

കററാനം സെൻറ് സ്റ്റീഫൻസ് ഓർത്തഡോക്സ് സിറിയൻ പള്ളിയിലെ ആദ്ധ്യാത്മികസംഘടനകളുടെ ഏകോപിച്ചുള്ള വാർഷികവും കാതോലിക്കാദിനസമ്മേളനവും 1970 മാർച്ച് 15-ാംതീയതി ഫാ. കെ. ജെ. കോശിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ഡീക്കൻ ഏ. ഡാനിയൽ, സർവ്വശ്രീ ഡി. തങ്കച്ചൻ, ജി. കുഞ്ഞുണ്ണി, ശ്രീമതി അന്നമ്മ തോമസ് എന്നിവർ പ്രസംഗിച്ചു. ശ്രീ സാമുവൽ സ്വാഗതവും ശ്രീ കെ. ഇ. ജോൺ കൃതജ്ഞതയും പറഞ്ഞു.

### പൗരസ്ത്യസുവിശേഷസമാജം

പൗരസ്ത്യ സുവിശേഷസമാജത്തിലെ അന്തേവാസികൾക്ക് ഒരു തൊഴിൽ പരിശീലനമാർഗ്ഗം; സമാജം വക ഒരു മാസിക തുടങ്ങുവാനുള്ള സൗകര്യം ആദിയായവയെ കരുതി ഒരു പ്രിൻറിംഗ് പ്രസ്സ് സ്ഥാപിക്കുവാൻ വേണ്ട നടപടികൾ സ്വീകരിക്കുന്നതിനു് ഒരു കമ്മററിയെ നിയോഗിച്ചാക്കിയിട്ടുണ്ട്. ഈ സംഗതി സംബന്ധിച്ച് ചുമതലപ്പെടുത്തപ്പെട്ടവർ സമീപിക്കുമ്പോൾ ഉള്ളഴിഞ്ഞ സഹകരണവും കയ്യഴിഞ്ഞ സംഭാവനകളും നൽകി പ്രോത്സാഹിപ്പിക്കണമെന്നു് സമാജം പ്രസിഡണ്ട് പൗലൂസ് മാർ പീലക്സീനോസ് തിരുമേനി ഒരു കല്പനമൂലം ആവശ്യപ്പെട്ടിരിക്കുന്നു.

### കോട്ടയം മെത്രാസനശുശ്രൂഷകസംഘം

കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽവച്ചു നടത്തപ്പെട്ട ശുശ്രൂഷകന്മാരുടെ യോഗത്തിൽ ശുശ്രൂഷകന്മാർക്കു ശമ്പളം ഭദ്രാസനത്തിൽനിന്നു നേരിട്ടു കൊടുക്കണമെന്ന പ്രമേയം പാസ്സാക്കപ്പെട്ടു. തങ്ങൾക്കു വാർദ്ധക്യാനുകൂല്യങ്ങൾ ലഭിക്കണമെന്നും ഭദ്രാസനച്ചെലവിൽ ശുശ്രൂഷകർക്ക് വർഷത്തിൽ ഒരിക്കൽ ഒരു ദിവസത്തെ ധ്യാനയോഗവും പൊതുസമ്മേളനവും നടത്തിച്ചുതരണമെന്നും, ശുശ്രൂഷകർക്ക് ആവശ്യമായ പരിശീലനം റിഫ്രഷർ കോഴ്സ് മുഖേന നൽകണമെന്നും യോഗം ആവശ്യപ്പെട്ടു. ശുശ്രൂഷകസംഘത്തിന്റെ രക്ഷാധികാരി മാർ ഈവാനിയോസ് മെത്രാപ്പോലീത്താതിരുമേനിയും, പ്രസിഡണ്ട ഫാ. സി. ജി. സാമുവലും, സെക്രട്ടറി ശ്രീ. പി. സി. ജയിംസും, കൺവീനർ ശ്രീ എൻ. വി. മത്തായിയും ആണ്.

### നിയമനം

കുമ്മനം സെൻറ് ജോർജ്ജ് പള്ളിവികാരിയായി റവ. ഫാ. ബേബി പോത്താറ ബി. എസ്സി. ബി. എഡിനെ പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു നിയമിച്ചിരിക്കുന്നു. ടി ചാപ്പലിൽ നാല്പതാംവെള്ളിയാഴ്ചയോട് അനുബന്ധിച്ചു നടത്തപ്പെട്ട കൺവെൻഷനിൽ ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ, സർവ്വശ്രീ കെ. എം. കുറിയാക്കോസ്, അപ്പു പാമ്പാടി എന്നിവർ പ്രസംഗിച്ചു.

---

### അറിയേണ്ടും കാര്യങ്ങൾ

ഉയിർപ്പു ഞായറാഴ്ച മുതൽ പുതുഞായറാഴ്ചയുടെ തലേ ശനിയാഴ്ചവരെ ഹേവോറേ ദിവസങ്ങളാണ്. ഹേവോറെ ദിവസങ്ങളിൽ ഉയിർപ്പിന്റെ പ്രാത്ഥനകളാണു ചൊല്ലേണ്ടതു്. ഈ ദിവസങ്ങളിൽ ദേവാലയങ്ങളിൽ വി. കുർബ്ബാന അർപ്പിക്കപ്പെടേണ്ടതാകുന്നു.

ഉയിർപ്പു മുതൽ പെന്തിക്കുസ്തിവരെ കുമ്പിടീലും, ബുധനാഴ്ച വെള്ളിയാഴ്ച നോമ്പും ഇല്ല.

സ്വർഗ്ഗാരോഹണപ്പെരുനാളിനെ തുടന്നു് പെന്തിക്കുസ്തിവരെയുള്ള പത്തു ദിവസങ്ങൾ കാത്തിരിപ്പിന്റെ കാലമാണ്. ഈ ദിവസങ്ങളിൽ പ്രത്യേകം പ്രാത്ഥന, ധ്യാനം മുതലായവയോടുകൂടി പരിശുദ്ധ റൂഹായിക്കായി കാത്തിരിക്കേണ്ടതാണ്. ഈ ദിനങ്ങളിൽ ഭക്ഷണനോമ്പില്ലെങ്കിലും ശരീരനോമ്പ് നിഷ്കർഷിക്കപ്പെടുന്നു; യാതൊരു കാരണവശാലും വിവാഹകൂദാശ അനുവദിക്കപ്പെടുന്നതല്ല.

പെന്തിക്കുസ്തിക്കു ശേഷം നമസ്ക്കാരങ്ങൾക്കു കുമ്പിടേണ്ടതാണ്. പെന്തിക്കുസ്തിക്കു ശേഷം ഞായർ തിങ്കൾ ദിവസങ്ങളിൽ മാത്രമേ വിവാഹകൂദാശ അനുവദിച്ചിട്ടുള്ളൂ.

## കാതോലിക്കാദിനാഘോഷം

**തുമ്പമൺഭദ്രാസനം**

തുമ്പമൺ മെത്രാസനത്തിൻെറ ആഭിമുഖ്യത്തിൽ ഇക്കൊല്ലത്തെ കാതോലിക്കാദിനാഘോഷം ഓമല്ലൂർ മുള്ളനിക്കാട്ട പള്ളിയങ്കണത്തിൽ വച്ച് നടത്തപ്പെടുകയുണ്ടായി. ഭദ്രാസനമെത്രാപ്പോലീത്താ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനം ബാഹ്യകേരളഭദ്രാസനമെത്രാപ്പോലീത്താ മാർ അത്താനാസ്യോസ് തിരുമേനി ഉത്ഘാടനംചെയ്തു. ഫാദർസി. ഒ. വറുഗീസ്, ശ്രീ ബാബു പോത്തൻ എന്നിവർ പ്രസംഗിച്ചു.

യോഗത്തിൽവച്ചു പരിശുദ്ധ പാത്രിയർക്കീസ് ബാവായോടും, പരിശുദ്ധ കാതോലിക്കാബാവായോടും മലങ്കരയിലെ എല്ലാ മെത്രാപ്പോലീത്തന്മാരോടുമുള്ള ഭക്തി പ്രമേയം പാസ്സാക്കി. പെസഹാവ്യാഴാഴ്ച അവധിദിവസമായി പ്രഖ്യാപിക്കണമെന്ന് കേരളാഗവൺമെൻറിനോടഭ്യർത്ഥിക്കുന്ന പ്രമേയവും പാസ്സാക്കി.

ഏററവും ഭംഗിയായി ലോറി അലങ്കരിച്ച് ജാഥയിൽ പങ്കെടുത്ത കോഴഞ്ചേരി സെൻറ് മാത്യൂസ് ഇടവകയ്ക്കു്, യോഗത്തിൽവച്ച് ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമേനി അദ്ദേഹത്തിൻെറ വകയായി ഒരു ട്രോഫി സമ്മാനിച്ചു. ഫാദർ സി. എം. ഡേവിഡ് സ്വാഗതവും, സെക്രട്ടറി ശ്രീ ററി. ജി. ജോർജ്ജ് കൃതജ്ഞതയുംപറഞ്ഞു.

ഓമല്ലൂരിനെയും പരിസരങ്ങളെയും പുളകമണിയിച്ച നിറപ്പകിട്ടാർന്ന റാലിയോടെയാണ് ദിനാഘോഷപരിപാടികൾ ആരംഭിച്ചതു്. ഭദ്രാസനത്തിൻെറ വിവിധ ഭാഗങ്ങളിൽ നിന്നു് അലങ്കരിച്ച ലോറികളിലും, ജീപ്പുകളിലും, കാറുകളിലും, സൈക്കിളുകളിലുമായും, പദയാത്രയായും എത്തിച്ചേർന്ന ആളുകൾ നേരത്തെ തന്നെ ഓമല്ലൂർ വലിയപള്ളിയിൽ എത്തുകയുണ്ടായി. അവിടെ കൃത്യം 2. 30–ന് ആരംഭിച്ച വമ്പിച്ച ഘോഷയാത്ര ഓമല്ലൂരിനെ ഭക്തിയുടെ പരിവേഷമണിയിക്കുകയുണ്ടായി.

**നിരണം–ക്നാനായ മെത്രാസനങ്ങൾ**

പാലിയേക്കര, കട്ടപ്പുറം, വേങ്ങൽ, കുറേറാട്ട്, തിരുമൂലപുരം, വെമ്പാല, കാരയ്ക്കൽ, തിരുവല്ലാ തെക്കേപുത്തൻ, കുററപ്പുഴ മുതലായി നിരണം മെത്രാസനത്തിൽപെട്ട പള്ളികളുടെയും, ക്നാനായമെത്രാസനത്തിൽപെട്ട തിരുവൻവണ്ടൂർ, കുററൂർ, മഴുക്കീർ, കല്ലിശ്ശേരി എന്നീ പള്ളികളുടെയും, ചെങ്ങന്നൂർ ചെറിയ, പേരിശ്ശേരി, ബഥേൽ, പുത്തൻകാവു്, മംഗലം എന്നീ തുമ്പമൺമെത്രാസനത്തിൽപെട്ട പള്ളികളുടെയും സംയുക്താഭിമുഖ്യത്തിൽ ഉമയാററുകര സെന്തോമസ് പള്ളിയിൽവച്ചു കാതോലിക്കാദിനം മാർച്ച് 15–ാംതീയതി ആഘോഷപൂർവ്വം കൊണ്ടാടപ്പെട്ടു. മാർ ക്ലീമ്മീസ് തിരുമേനി രാവിലെ വി. കുർബ്ബാന അർപ്പിക്കയും വി. കുർബ്ബാനമദ്ധ്യേ പ. കാതോലിക്കാസിംഹാസനത്തിനുവേണ്ടി പ്രത്യേകം പ്രാർത്ഥന നടത്തുകയും ചെയ്തു. ഉച്ചതിരിഞ്ഞുകൂടിയ പൊതുസമ്മേളനം മാർ ക്ലീമ്മീസ് തിരുമേനി ഉത്ഘാടനം ചെയ്തു. മാർ കൂറീലോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. വികാരി ബ തോട്ടത്തിൽവീട്ടിൽ ഗീവറുഗീസ് കത്തനാർ സ്വാഗതമാശംസിച്ചു. സർവ്വശ്രീ ഡി. മാത്യൂസ്, വറുഗീസ്കളത്തിൽ എന്നിവർ പ്രസംഗിച്ചു. നിരണം മെത്രാസനസെക്രട്ടറി ഫാ. സി. സി. ഗീവറുഗീസ് ഭക്തിപ്രമേയം അവതരിപ്പിക്കുകയും എല്ലാവരും എഴുന്നേററുനിന്നു പാസ്സാക്കുകയും ചെയ്തു. ശ്രീ തോമസ് കുതിരവട്ടം കൃതജ്ഞത പ്രകാശിപ്പിച്ചു. കുററൂർ, മഴുക്കീർ, തിരുവൻവണ്ടൂർ എന്നീ പള്ളികളുടെ ആഭിമുഖ്യത്തിൽ മഴുക്കീർ ക്നാനായപള്ളിയിൽനിന്നും ആരംഭിച്ച വർണ്ണശബളമായ സന്ദേശ റാലി കാതോലിക്കാസിംഹാസനജേയ്‌വിളികളോടുകൂടി മുണ്ടങ്കാവുകവലയിൽ എത്തിയപ്പോഴേക്കും, കല്ലിശ്ശേരി ക്നാനായ പള്ളിയിലെയും മംഗലംപള്ളിയിലെയുംചെങ്ങന്നൂർ ഗ്രൂപ്പിൽ പെട്ട പള്ളികളിലെയും റാലികളുമായി സംയോജിച്ച് ഉമയാററുകര 'മാർ ബസേലിയോസ് നഗറി'ൽ എത്തി ച്ചേർന്നു. വമ്പിച്ച ഒരു ജനക്കൂട്ടം റാലിയിലും സമ്മേളനത്തിലും പങ്കുകൊണ്ടു. ഈ യോഗത്തിൽ പ. കാതോലിക്കാ ബാവാ തിരുമേ

നി എഴുന്നള്ളി സംബന്ധിക്കാമെന്ന സമ്മതി ച്ചിരുന്നുവെങ്കിലും ശാരീരികാസ്വാസ്ഥ്യംമൂലം മാർ ക്ലീമ്മീസ് തിരുമേനിയെ നിയോഗിക്കയാണു ചെയ്തതു്.

**കോട്ടയത്തെ ആചരണം**

കോട്ടയം മാർ ഏലിയാകത്തീഡ്രലിൽ കൂടിയ കാതോലിക്കാദിനസമ്മേളനത്തിൽ ഫാ. പോൾ വറുഗീസ് ആദ്ധ്യക്ഷം വഹിക്കുകയും ഇൻഡ്യൻ നാഷ്യണൽ കോൺഗ്രസ് വർക്കിംഗ് കമ്മററി മെമ്പർ ശ്രീ കെ. സി. ഏബ്രഹാം പ്രസംഗിക്കുകയും ചെയ്തു.

കോട്ടയം ചെറിയപള്ളിയിലെയും ഉപപള്ളികളിലെയും സണ്ടേസ്കൂൾ വിദ്യാർത്ഥിനീവിദ്യാർത്ഥികൾ കാതോലിക്കാസിംഹാസനമംഗളഗാനാലാപങ്ങളോടുകൂടിഗംഭീരമായറാലിനടത്തി.

**പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രൈവററ്സെക്രട്ടറി അറിയിക്കുന്നതു്:-**

ഈ വർഷത്തെ കാതോലിക്കാദിനത്തിൽ പ. കാതോലിക്കാസിംഹാസനത്തോടും, പ. കാതോലിക്കാബാവാ തിരുമേനിയോടുമുള്ള ഭക്തി രേഖപ്പെടുത്തിക്കൊണ്ടു് സഭയുടെ വിവിധ ഭാഗങ്ങളിൽനിന്നും അനേകം കത്തുകളും കമ്പികളും തിരുമനസ്സിലേക്കു ലഭിച്ചിട്ടുണ്ടു്. തിരുമനസ്സുകൊണ്ടു് തൻെറ ആത്മീയമക്കളുടെ സഭാസ്നേഹത്തിലും കാതോലിക്കാസിംഹാസനഭക്തിയിലും സന്തോഷിക്കുകയും, തിരുമനസ്സിലെ ഹൃദയപൂർവ്വമായ കൃതജ്ഞത രേഖപ്പെടുത്തുകയും, തിരുമനസ്സിലെ അപ്പോസ്തോലിക ആശീർവ്വാദങ്ങൾ എല്ലാവക്കും നൽകുകയും ചെയ്യുന്നു എന്ന വിവരം കല്പനപ്രകാരം അറിയിച്ചുകൊള്ളുന്നു.

**മാനേജിംഗ് കമ്മററി**—മലങ്കരസഭാമാനേജിംഗ് കമ്മററിമെയ് 21—ാംതീയതി കൂടുന്നതാണു്.

**ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം**

വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ 61—ാം വാർഷികസമ്മേളനം കോതമംഗലം മാർ ബേസിൽ ഹൈസ്കൂളിൽവച്ചു് മെയ് 19 മുതൽ 24 വരെ തീയതികളിൽ കൊണ്ടാടപ്പെടുന്നതാണു്. ബോംബെ ബിഷപ്പു് റൈററ് റവ. റോബിൻസൺ, റവ. ഡോ. കെ. സി. ജോസഫ് പ്രധാന പ്രസംഗകരായിരിക്കും. മാർ തീമോത്തിയോസ് തിരുമേനി ധ്യാനം നയിക്കും. Theme: What does it mean to be a Christian. റവ. ഫാ. ററി.ജെ. ജോഷ്വാ, റവ.സിസ്റ്റർ റീററാമേരി എന്നിവർ ബൈബിൾക്ലാസ്സ് എടുക്കും. പ.കാതോലിക്കാബാവാതിരുമേനിയും മററു വന്ദ്യതിരുമേനിമാരും കോൺഫറൻസിൽ സംബന്ധിക്കുന്നതായിരിക്കും.

**വെല്ലൂർ മെഡിക്കൽകോളേജ് പ്രവേശനം**

കോട്ടയം കാതോലിക്കേററ് അരമനയിൽ നിന്നും ഫാ.ററി. സി. ജേക്കബ് അറിയിക്കുന്നതു്:—വെല്ലൂർ ക്രിസ്ത്യൻ മെഡിക്കൽകോളേജിൽ എം. ബി. ബി. എസ്സി—നു പ്രവേശനം ആഗ്രഹിക്കുന്നവർ മൂന്നു രൂപയുടെ പോസ്റ്റൽ ഓർഡർ,

രജിസ്ട്രാർ, ക്രിസ്ത്യൻ മെഡിക്കൽ കോളേജ്, വെല്ലൂർ 2, എന്ന വിലാസത്തിൽ അയച്ച് അപേക്ഷാഫാറം നേരിട്ട വരുത്തി ഏപ്രിൽ 30 നകം അവിടെ കിട്ടത്തക്കവിധം പൂരിപ്പിച്ചയക്കേണ്ടതാണ്.

നേർസിംഗ് കോർസിനു ഡീൻ ഓഫ് ദി കോളേജ് ഓഫ് നേർസിംഗ്, ക്രിസ്ത്യൻ മെഡിക്കൽ കോളേജ്ഹോസ്പിററൽ, വെല്ലൂർ–4 എന്ന വിലാസത്തിലും, ലാബോറട്ടറി ടെക്നിഷ്യൻ കോഴ്സിനും ഫാർമസി കോഴ്സിനും മെഡിക്കൽ സൂപ്രണ്ട്, ക്രിസ്ത്യൻ മെഡിക്കൽ കോളജ് ഹോസ്പിററൽ, വെല്ലൂർ–4 എന്ന വിലാസത്തിലും രണ്ടു രൂപാ വീതം അയച്ച് അപേക്ഷാഫാറം വരുത്തി മെയ് 10–ാം തീയതിക്കകം പൂരിപ്പിച്ചയക്കണം.

ഇങ്ങനെ ഫാറങ്ങൾ വരുത്തി പൂരിപ്പിച്ചയച്ച മലങ്കര ഓർത്തഡോക്സ് സുറിയാനിസഭാംഗങ്ങളിൽ ടി കോഴ്സുകൾക്ക പ്രവേശനം ലഭിക്കുന്നതിനു സഭയുടെ ഔദ്യോഗിക ശുപാർശ (സ്പോൺസർ) ലഭിക്കണമെന്നു് ആഗ്രഹിക്കുന്നവർ മെയ് 7–ാംതീയതിക്കകം കോട്ടയം കാതോലിക്കേററ് അരമനയിൽ ഫാദർ ററി. സി. ജേക്കബിൽനിന്നും അതിനുള്ള ഫാറങ്ങൾ വരുത്തി പൂരിപ്പിച്ചയച്ച് പേരു രജിസ്റ്റർ ചെയ്യേണ്ടതും മേയ് 23–ാംതീയതി കാലത്തു് 8 മണിക്ക് കോട്ടയം എം. ഡി. സിമ്മനാരിയിൽ വച്ചു നടത്തുന്ന interview–നു് വന്നുചേരേണ്ടതുമാണ്.

## ഓർമ്മപെരുന്നാളുകൾ

### പാമ്പാടി

കാലംചെയ്ത പാമ്പാടി തിരുമേനിയുടെ ഓർമ്മപ്പെരുനാൾ ഏപ്രിൽ 5–ം 6–ം തീയതികളിൽ പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ കൊണ്ടാടപ്പെട്ടു. അലങ്കരിച്ച രഥത്തിൽ കാലംചെയ്ത പിതാവിൻെറ മനോഹരമായ ഛായാചിത്രം വച്ചുകൊണ്ടു് വർണ്ണശബളമായ റാസ പാമ്പാടി വലിയപള്ളിയിൽനിന്നും പാമ്പാടിദയറായിലേക്കു നടത്തപ്പെട്ടു. 6–ാം തീയതി മാർ ക്ലീമീസ്, ദാനിയേൽ മാർ പീലക്സീനോസ്, മാർ തെയോഫീലോസ് എന്നീ തിരുമേനിമാർ ചേർന്നു വി. മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചു. കുർബ്ബാനമദ്ധ്യേ മാർ തെയോഫീലോസ് തിരുമേനി പ്രസംഗിച്ചു. തിരുമേനിയുടെ കബറിങ്കൽ വിവിധ സ്ഥലങ്ങളിൽനിന്നും തീർത്ഥാടകസംഘം വന്നുചേർന്നിരുന്നു. വമ്പിച്ച ജനതതി പെരുനാളിൽ പങ്കുകൊണ്ടു.

### പുത്തൻകാവ്



പുത്തൻകാവു പള്ളിയിൽകാലംചെയ്ത വലിയ മാർ ദീവന്നാസ്യോസ്, 8–ാം മാർത്തോമ്മാ, മാർ പീലക്സീനോസ് എന്നീ പിതാക്കന്മാരുടെ ഓർമ്മപ്പെരുനാൾ ഏപ്രിൽ 16–ം 17–ം തീയതികളിൽ പ. കാതോലിക്കാ ബാവാ തിരുമേനിയുടെയും മററ് അഭിവന്ദ്യ തിരുമേനിമാരുടെയും സാന്നിദ്ധ്യത്തിൽ ഭക്തിപൂർവ്വം കൊണ്ടാടപ്പെടുന്നതാണ്. 16–ാംതീയതി സന്ധ്യാനമസ്ക്കാരത്തെ തുടർന്നു ഡി. സി. വി. മാത്യൂസ് പ്രസംഗിക്കും. 17–ാംതീയതി പ. ബാവാതിരുമേനിയുടെ നേതൃത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാന അർപ്പിക്കപ്പെടും. ഉച്ചതിരിഞ്ഞു് മാർ പീലക്സീനോസ് നേഴ്സറിസ്കൂൾ വാർഷികം ആഘോഷിക്കപ്പെടുന്നതാണ്. (വാർത്ത താമസിച്ചാണു കിട്ടിയതു്. പ.)

## തീർത്ഥയാത്ര

മലബാർഭദ്രാസനത്തിലെ യുവജനപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ കൊരട്ടി സിമ്മനാരി, തൃക്കുന്നത്തുസിമ്മനാരി, കോലഞ്ചേരി, കോതമംഗലം, കടമററം, ദേവലോകം, മണർകാട്ട്, നിരണം, പരുമല തുടങ്ങിയ സ്ഥലങ്ങളിലേക്കു് ഒരു തീർത്ഥയാത്ര നടത്തിയിരിക്കുന്നു. ഭദ്രാസനസെക്രട്ടറി ശ്രീ കെ. ററി. കുര്യൻ എം. എ., ഫാദർ മനയത്തു്, ഫാ. കട്ടക്കയം, ഫാദർ പൗലോസ്, ഫാ. കുറിയാക്കോസ്, റവ. സി. മാത്യൂസ് പുതുശ്ശേരിൽ തുടങ്ങിയവരാണ് നേതൃത്വം നൽകിയത്.



''പുനഃസ്ഥാപിതമായ കാതോലിക്കാസിംഹാസനത്തിനു സ്ഥിരമായ ഒരു **ആസ്ഥാനം** വേണമെന്നു നമ്മുടെ പൂർവ്വികന്മാരും നാമും നിങ്ങളുമെല്ലാം ഒരുപോലെ ആഗ്രഹിച്ചിരുന്നതാണു്. പലേ പ്രയാസങ്ങളെയും പ്രാതികൂല്യങ്ങളെയും തരണം ചെയ്യേണ്ടിവന്നതിനാൽ അതിനു സാധിച്ചിരുന്നില്ല. ഈ കുറവു് പരിഹരിക്കണം എന്ന ആഗ്രഹം മുൻനിർത്തി നാം ഇവിടെ പുതുതായി ഒരു **അരമന**ക്കെട്ടിടത്തിന്റെ പണി ആരംഭിക്കുകയും അതിന്റെ ഒന്നാമത്തെ നില മിക്കവാറും പൂർത്തിയാക്കി കൂദാശചെയ്തു നാം അതിൽ താമസമാക്കുകയും ചെയ്തു. ഇതിന്റെ ബാക്കി പണികൾ ശരീരപ്രകാരം നിങ്ങളോടുകൂടെ ഇരുന്നു നിർവ്വഹിപ്പാൻ നമുക്കു സമയം അനുവദിക്കപ്പെട്ടിട്ടില്ല. ഈ **അരമന** പൂർത്തിയാക്കുന്ന സംഗതിയിൽ നിങ്ങളേവരും സർവ്വത്മനാ നമ്മുടെ പിൻഗാമിയോടു സഹകരിക്കണം. നമ്മുടെ പിൻഗാമികളായി വരുന്ന കാതോലിക്കാമാർ ഇവിടെ സ്ഥിരമായി താമസിക്കുകയും നമ്മെ തുടർന്നു് ഇവിടെത്തന്നെ കബറടക്കപ്പെടുകയും ചെയ്യണമെന്നുള്ളതാണു നമ്മുടെ ആഗ്രഹമെന്നും നിങ്ങളെ നാം അറിയിച്ചുകൊള്ളുന്നു''.

(പ. ബാവാതിരുമനസ്സിലെ അന്ത്യകല്പനയിൽനിന്നു്)

# പരിശുദ്ധാത്മശക്തി ധരിക്കുക
## ഒരുമനപ്പെട്ടും പ്രാർത്ഥിച്ചും കാത്തിരിക്കുക

(ഡീക്കൻ യോഹന്നാൻ ശങ്കരത്തിൽ എം. ഏ; ജി. എസ്. റ്റി. —കുമ്പഴ.)

''നിങ്ങളോ ഉയരത്തിൽനിന്നു ശക്തി ധരിക്കുവോളം നഗരത്തിൽ (ഊർശ്ലേമിൽ) പാർപ്പിൻ''. (ലൂക്കോ 24:49). സ്വർഗ്ഗാരോഹണത്തിനുമുമ്പു നമ്മുടെ കർത്താവു തൻെറ ശിഷ്യന്മാർക്കു നൽകിയ നിയോഗമാണിതു്. ഒരുപക്ഷെ, ആ ശക്തിയെപ്പററി വ്യക്തമായ രൂപവും ധാരണയും അപ്പോഴം അവക്കുണ്ടായിരുന്നിരിക്കയില്ല. എങ്കിലും അരുമനാഥനിൽ പൂണ്ണവിശ്വാസമുള്ളവരും തൻെറ കല്പനകളിൽ അനുസരണമുള്ളവരുമായിരുന്നു അവർ. അവർ സ്വഗുരുവിൻെറ മാതാവിനോടും, സഹോദരന്മാരോടും, ഭക്തിയുള്ള സ്ത്രീകളോടുംകൂടി ഉയരത്തിൽനിന്നുള്ള ശക്തിക്കായി സെഹിയോൻമാളികയിൽ കാത്തിരുന്നു. എങ്ങനെയാണു് അവർ കാത്തിരുന്നതു്? ഒരു മനപ്പെട്ടും പ്രാത്ഥിച്ചും.

### ഒരുമനപ്പാടു്

ക്രിസ്തീയസഭാംഗങ്ങൾക്കു്അവശ്യം ഉണ്ടായിരിക്കേണ്ട ഒരുയോഗ്യതയത്രെ ഒരുമനപ്പാടു്. ഭിന്നരുചികളായ മനുഷ്യക്കു് ഒരു മനപ്പാടു സാദ്ധ്യമാണോ? നമ്മുടെ ലക്ഷ്യവും അതിലേക്കുള്ള മാഗ്ഗവും ഒന്നായിരുന്നാൽ ഒരു മനപ്പാടു് അസാദ്ധ്യമായ കാര്യമല്ല. ഒരാളുടെ അഭിപ്രായത്തിനു് എല്ലാവരും കീഴ്പ്പെടുന്നതല്ല ഈ ഒരു മനപ്പാടു്. അതെന്താണെന്നു കർത്താവു നമ്മെ പഠിപ്പിച്ചിട്ടുണ്ടു്. ''നിൻെറ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ചെയ്യപ്പെടേണമേ''എന്നു പ്രാത്ഥിക്കുന്ന നാം നമ്മുടെസ്വന്തയിഷ്ടങ്ങൾക്കു മററുള്ളവരെ കീഴ്പ്പെടുത്തുക എന്ന പ്രശ്നമേയില്ല. സ്വർഗ്ഗസ്ഥനായ പിതാവിൻെറ ഇഷ്ടത്തിനുനാമോരോരുത്തരും കീഴ്പ്പെടുകയും ആ ഇഷ്ടം ചെയ്വാൻ നാം കർത്തൃകരങ്ങളിൽ ആയുധങ്ങളായിനമ്മെത്തന്നെഭരമേല്പിക്കുകയും ചെയ്യണം. നമ്മുടെ കർത്താവു തന്നെയാണിതിനു് ഏററംവലിയ മാതൃക. ''ഞാൻ എൻെറ ഇഷ്ടം ചെയ്വാനല്ല, എന്നെ അയച്ചവൻെറ ഇഷ്ടം ചെയ്വാനത്രേ സ്വഗ്ഗത്തിൽനിന്നിറങ്ങി വന്നതു്''. ഗത്സീമോനിൽ നമ്മുടെ കർത്താവു സ്വർഗ്ഗസ്ഥനായ തൻെറ പിതാവിൻെറ ഇഷ്ടത്തിനു തന്നെത്തന്നെ ഭരമേല്പിക്കയാണല്ലോ ചെയ്തതു്. അതിൻെറ ഫലം കഷ്ടാനുഭവവും ക്രൂശുമരണവുമായിരുന്നു; എന്നാൽ അതിൻെറ അവസാനമോ ഉയിർപ്പും ജീവനും. നമുക്കോരോരുത്തക്കും സ്വന്തഹിതം നടക്കാതെ വരുമ്പോഴം കടുത്ത ആശാഭംഗവും അപകർഷബോധവും ഉണ്ടായി എന്നുവരും. എന്നാൽ മനംമടുക്കാതെ നമ്മെത്തന്നെ വിനയപ്പെടുത്തി മുമ്പോട്ടുപോകുമ്പോഴം നിരാശ പ്രത്യാശയായും അപകർഷം ഉൽക്കർഷമായും രൂപാന്തരപ്പെടും. ക്രൂശു നമുക്കു നൽകുന്ന പാഠമിതാണു്. അപ്പോസ്തോലന്മാരുടെ ഇടയിൽ തന്നെ തങ്ങളിൽ വലിയവൻ ആരു് എന്ന ചിന്തയുണ്ടായിരുന്നവല്ലോ. അതു് അവരിൽ അടിഞ്ഞുകിടന്നിരുന്ന അഹന്തയുടെ ഫലമായിരുന്നു. നമ്മുടെ കർത്താവാകട്ടെ ഒരു അടിമയെപ്പോലെ സ്വശിഷ്യരുടെ പാദങ്ങൾ കഴുകി വിനയത്തിൻേറതായ ആ മാഗ്ഗം പിന്തുടരുവാൻ അവരെ പ്രവൃത്തിയിലൂടെ പഠിപ്പിക്കയാണു ചെയ്തതു്. ഇക്കാലത്തു് നേതൃത്വം എല്ലാവരും കാംക്ഷിക്കുന്നു; മററുള്ളവരെ സേവനത്തിലേക്കു് ആഹ്വാനം ചെയ്യുകയുംചെയ്യുന്നു. എന്നാൽ നേതൃമ്മോഹമില്ലാതെ സ്വയം ശുശ്രൂഷാജീവിതം സ്വീകരിച്ചു മാതൃക കാണിക്കുന്നതിൽ അധികംപേരും പിന്നോക്കമാണു്. ശുശ്രൂഷാജീവിതം വിജയിക്കണമെങ്കിൽ ഓരോ വ്യക്തിയും തൻെറ സഹോദരനെ തന്നെക്കാൾ ശ്രേഷ്ഠനെന്നു കരുതേണ്ടതാണു്. (ഫിലി. 2:3). ഇതു പ്രാവത്തികമാകുമ്പോഴം അഹന്ത ഓടിഒളിക്കും. അഹന്തയുടെയും സ്വാത്ഥതയുടെയും കറ പുരളാത്തിടത്തേ ഏകമതീഭാവത്തിൻെറ കാന്തി പ്രസരിക്കയുള്ളു. ക്രിസ്തീയമായ ഒരുമനപ്പാടിനു് പ്രാത്ഥനയുടെ ഐക്യത അത്യന്താപേക്ഷിതമാണു്. പ്രാത്ഥന ദൈവത്തോടും, ഒരുമനപ്പാടു് മനുഷ്യർ തമ്മിലുമുള്ള ബന്ധത്തെ കാണിക്കുന്നു. കാണപ്പെടുന്ന സഹോദരനെ സ്നേഹിക്കാത്തവൻ കാണപ്പെടാത്ത ദൈവത്തെ സ്നേഹിക്കുന്നു എന്നു പറയുന്നതിൽ അത്ഥമില്ല.

അടുത്തിരിക്കുന്ന സ്വന്തം സഹോദരനെ തേജോവധം ചെയ്തു സ്വമേധാവിത്വം ഉറപ്പിക്കാൻ, ദൈവഭക്തിയുടെ മറ പിടിച്ചുപോലും യത്നിക്കുന്ന ''ഭക്തന്മാർ'' ഇല്ലാതില്ല!

## പ്രാത്ഥന

''ചോദിപ്പിൻ, നിങ്ങഠംക്ക ലഭിക്കും; അന്വേഷിപ്പിൻ, കണ്ടെത്തും; മുട്ടുവിൻ തുറക്കപ്പെടും'' പ്രാത്ഥനയുടെ മൂന്ന ഘട്ടങ്ങളാണിതു്. ''ദോഷികളായ നിങ്ങഠം നിങ്ങളുടെ മക്കഠംക്ക നല്ല ദാനങ്ങളെ കൊടുപ്പാൻ ആഗ്രഹിക്കന്നെങ്കിൽ സ്വഗ്ഗസ്ഥനായ് നിങ്ങളുടെ പിതാവു നന്മകഠം എത്ര അധികമായി കൊടുക്കും''. (മത്താ 7:11). സ്വഗ്ഗസ്ഥപിതാവിന്ന നമുക്ക തരുവാനുള്ള അതിമഹത്തായ ദാനം പരിശുദ്ധറൂഹായാണു്. പരിശുദ്ധറൂഹായെ പ്രാപിക്കുക എന്നതാണ നമ്മുടെ ലക്ഷ്യം. അതിന നാം ദൈവത്തോടു് അപേക്ഷിക്കയും കാത്തിരിക്കയുംവേണം. നമ്മുടെകത്താവു നിഷ്ഠൂരമായപീഡകഠം സഹിച്ചു് നിന്ദ്യമായക്രൂശുമരണംവരിച്ചു് കബറടക്കപ്പെട്ടു്പാതാളത്തിലെത്തിഅവിടെ യുഗങ്ങളായി ബന്ധിതരായിക്കിടന്നമനുഷ്യാത്മാക്കളെ വിമോചിപ്പിച്ചപർദൈസായിലേക്കപ്രവേശിപ്പിച്ചശേഷം ഉയിത്തെഴുന്നേററു് തൻെറ ബലിയിൻരക്തവുമായിസ്വഗ്ഗാരോഹണം ചെയ്യതു നമുക്കു്പരിശുദ്ധറൂഹായെ തരുവാനാണു് ''അവൻ അടിമപ്പാടിനെ അടിമയാക്കി ഉയരത്തിലേക്ക കയറി മനുഷ്യക്കു ദാനങ്ങളെ കൊടുത്തു'' (എപ്പേ. 4:8, സങ്കീ. 68:18). ഈ ദാനങ്ങഠം പരിശുദ്ധാത്മവരങ്ങളാണു്. ''ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരികയില്ല. ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയയ്ക്കും ................സത്യത്തിൻെറ ആത്മാവു വരുമ്പോഴോ അവൻ നിങ്ങളെ സകലസത്യത്തിലും വഴി നടത്തും................അവൻ എനിക്കുള്ളതിൽനിന്നു് എടുത്തു നിങ്ങഠംക്കു് അറിയിച്ചു തരുന്നതുകൊണ്ടു് എന്നെ മഹത്വപ്പെടുത്തും.... ............പിതാവിനുള്ളതു് ഒക്കെയും എനിക്കുള്ളതു്'' (യോഹ. 16:7, 13, 14). നമ്മുടെ കത്താവു സകല കൃപകളുടെയും കേന്ദ്രവും ഭണ്ഡാരവുമാണു്. അതിൽനിന്ന നിർല്ലോഭമായി നമുക്ക പകന്നു തരുന്നതു് പ: റൂഹായാണു്. കൃപാവരങ്ങഠം പ്രാപിപ്പാൻ തക്കവണ്ണം നമ്മെ സജ്ജമാക്കുന്നതും പ: റൂഹയാണു്. ഈ പരിശുദ്ധറൂഹായെ ലഭിക്കണമെങ്കിൽ അതിന പ്രാത്ഥന കൂടാതെ സാദ്ധ്യമല്ല.

പെന്തിക്കുസ്തിയിൽ പ. റൂഹാ സഭയ്ക്കാകമാനം ദാനമായി നൽകപ്പെട്ടു. ആ റൂഹാ സഭയിൽ നിത്യമായി വസിക്കുന്നു. വി. മാമോദീസായിൽ ഓരോ വ്യക്തിയും വി. റൂഹായെ പ്രാപിക്കുന്നു. സത്യവിശ്വാസികളായ നാം ഓരോരുത്തരും പ. റൂഹായെ പ്രാപിച്ചവരാണു്. എന്നാൽ ആ റൂഹായെ നാം നമ്മുടെ ഉള്ളിൽ പുതുക്കിക്കൊണ്ടിരിക്കണം. ''നിൻെറ പരിശുദ്ധ റൂഹായെ എൻെറ ഉള്ളിൽ പുതുതാക്കേണമേ'' എന്ന നിത്യവും നാം പ്രാത്ഥിക്കുന്നു. പ. റൂഹായെ പുതുക്കിക്കൊണ്ടിരിക്കുന്നതിന പ്രാത്ഥന കൂടാതെ സാദ്ധ്യമല്ല. ''യഹോവയെ കാത്തിരിക്കുന്നവർ ശക്തിയെ പുതുക്കും.'' (ഏശാ. 40:31)

നമ്മുടെ പ്രവത്തനങ്ങളിൽ കാണപ്പെടുന്ന മാന്ദ്യത്തിന കാരണം പരിശുദ്ധ റൂഹാ നമ്മുടെ ഉള്ളിൽ പുതുക്കപ്പെടാത്തതാണു്. പ. റൂഹാ നമ്മിൽ ജ്വലിച്ചുകൊണ്ടിരുന്നാൽ നാം ഒരിക്കലും ഭഗ്നാശയരാകയില്ല, പരാജിതരാകയില്ല, പിന്മാറുകയുമില്ല; പ്രതിബന്ധങ്ങളെ തള്ളിനീക്കി മുന്നേറിക്കൊണ്ടുതന്നേയിരിക്കും. ''അവർ കഴുകന്മാരെപ്പോലെ ചിറകടിച്ചു കയറും; അവർ തളന്നുപോകാതെ ഓടുകയും ക്ഷീണിച്ചുപോകാതെ നടക്കുകയും ചെയ്യും.'' (ഏശാ. 40:31)

## അത്യന്തശക്തി

ഉയരത്തിൽനിന്നുള്ള ഈ ശക്തിയെ അത്യന്തശക്തി എന്നാണു് വി. പൗലൂസ് നിവ്വചിച്ചിരിക്കുന്നതു്. (2 കോരി. 4:7). ഭൂലോകമെങ്ങും ക്രിസ്തുവിനെ പ്രസംഗിപ്പാനും തൻെറ രാജ്യത്തിലേക്കു് മനുഷ്യരെ പിടിച്ചെടുക്കുവാനും പാമരന്മാരായ മീൻപിടുത്തക്കാർ പ്രാപ്തന്മാരായിത്തീന്നതു് ഈ ശക്തിയുടെ മഹിമാവിലാസമാണു്. ഈ ശക്തി കേവലം പുൽക്കൊടികളായ മനുഷ്യരിലൂടെവ്യാപരിക്കുന്നു. എന്നാൽ നാമാരും അതിൻെറ ഉടമകളല്ല. ശ്ലീഹന്മാരും പരിശുദ്ധന്മാരും അങ്ങനെ വിചാരിച്ചിട്ടില്ല, അവകാശപ്പെട്ടുമില്ല. സുന്ദരഗോപുരത്തിങ്കൽ ഭിക്ഷ യാചിച്ചുകൊണ്ടിരുന്ന മുടന്തനെ സൗഖ്യപ്പെടുത്തിയതിൻെറ മഹത്വം പത്രോസും യോഹന്നാനുമോ, ലുസ്ത്രയിൽ അമ്മയുടെ ഗർഭം മുതൽ മുടന്തനായിരുന്നവനെ സൗഖ്യമാക്കിയതിൻെറ മഹത്വം പൗലൂസും ബന്നബാസുമോ സ്വീകരിക്കുന്നില്ല (അപ്പോ. 3:12, 14:14–15) എന്നു മാത്രമല്ല, അവരെ കൂടുതൽ വിനയപ്പെടുത്തുകയത്രേ ചെയ്യുന്നതു്. ഈബോദ്ധ്യംകൊണ്ടാണു് ''ഈഅത്യന്തശക്തിഞങ്ങളുടെസ്വന്തമെന്നല്ല, ദൈവത്തിൻെറ ദാനമത്രേ എന്നു വരേണ്ടതിനു് ഈ നിക്ഷേപം ഞങ്ങഠംക്ക മൺപാത്രങ്ങളിലത്രേ ഉള്ളതു്'' (2 കോരി. 4:7) എന്നു വി. പൗലൂസ് പറയുന്നതു്. അതേ, വിനയമുള്ളിടത്തേ ദൈവത്തിൻെറ ആത്മാവു വ്യാപരി

(ശേഷം 45–ാംപേജിൽ)

# നമ്മുടെ കർത്താവിന്റെ പൗരോഹിത്യം

(എം. സി. കുറിയാക്കോസ് റമ്പാൻ)

[‘മലങ്കരസഭ’യുടെ ചീഫ് എഡിററായിരുന്ന ദിവംഗതനായ ബ. എം. സി. കുറിയാക്കോസ് റമ്പാച്ചൻ ‘ബ്ഥനി’ മാസികയുടെ 1109 ചിങ്ങം ലക്കത്തിൽ എഴുതിയിരുന്ന ഒരു ലേഖനമാണ് ചുവടെ ചേർക്കുന്നതു്. ‘‘ക്രൈസ്തവസഭ എപ്പോഴും അത്മേനികരുംകളുള്ളതാണ്..... ക്രിസ്തുവും അങ്ങനെയുള്ള ഒരാളായിരുന്നുവല്ലോ........അതുപോലെ ഒരു അത്മേനിയായിരുന്ന പൗലോസും’’ എന്നിപ്രകാരം, സുപ്രസിദ്ധമായ മാരാമൺ കൺവൻഷനിൽ പണ്ഡിതനായ മി. സ്റ്റാൻലിജോൺസ് പ്രസംഗിച്ചതായി 1970 ഫെബ്രുവരി 19-ാംതീയതിയിലെ ‘മലയാള മനോരമ’യിൽ റിപ്പോർട്ടുചെയ്തിരുന്നു. സ്റ്റാൻലിജോൺസ് മേൽപ്രകാരം പ്രസംഗിച്ചതിന്റെ പൂർണ്ണരൂപം ഇവിടെ കിട്ടിയിട്ടില്ല. എന്നാൽ ഇതിനുമുമ്പും മാരാമൺ കൺവെൻഷനിൽ അദ്ദേഹം യേശുക്രിസ്തു അത്മായക്കാരനായിരുന്നു എന്നും തനിക്കു് ആരെങ്കിലും പട്ടംകൊടുത്തതായി കാണുന്നില്ലെന്നും പ്രസംഗിച്ചതായി മനോരമയിൽ റിപ്പോർട്ടുചെയ്തിട്ടുള്ളതും, അതേപ്പററി ‘ക്രിസ്തു നമ്മുടെ മഹാപുരോഹിതൻ’ എന്ന ശീർഷകത്തിൽ ‘‘മലങ്കരസഭ’’യുടെ 1968 മാർച്ചു ലക്കത്തിൽ ഞങ്ങൾ ഒരു മുഖപ്രസംഗം എഴുതിയിരുന്നതുമാണ്. (‘‘മലങ്കരസഭാ’’ ബന്ധുക്കളിൽ ചിലർ ഇതേപ്പററി ഇവിടെ ചില ചോദ്യങ്ങൾ എഴുതിയയച്ചിട്ടുണ്ട്—അവർ മേല്പറഞ്ഞ മുഖപ്രസംഗം വായിക്കുമല്ലോ.) സുപ്രസിദ്ധമായ മാരാമൺ കൺവെൻഷനിലെ പ്രസംഗങ്ങൾ അനേകായിരങ്ങൾ താല്പര്യപൂർവ്വം വായിക്കുന്നതാകയാലാണ് മേല്പറഞ്ഞ അഭിപ്രായത്തെപ്പററി ഞങ്ങൾ മുഖപ്രസംഗം എഴുതിയതു്, വി. പൗലൂസിന്റെ പൗരോഹിത്യത്തെപ്പററിയും ‘‘മലങ്കരസഭ’’യിൽ ലേഖനമെഴുതിയിട്ടുള്ളതാണ്. ഞങ്ങളുടെ അറിവു ശരിയെങ്കിൽ എപ്പിസ്കോപ്പൽ സഭകളെല്ലാം നമ്മുടെ കർത്താവിന്റെയും അപ്പോസ്തോലന്മാരുടെയും പൗരോഹിത്യത്തിൽ വിശ്വസിക്കുന്നുണ്ട്. നമ്മുടെ കർത്താവിന്റെ പൗരോഹിത്യം എബ്രായലേഖനത്തിൽ വളരെ ശക്തിപൂർവ്വം സാക്ഷിക്കപ്പെട്ടിട്ടുള്ളതാണ്. ക്രിസ്തുവിന്റെ പൗരോഹിത്യം നമ്മുടെ അടിസ്ഥാനവിശ്വാസത്തിൽപെട്ടതത്രെ. ബ. കുറിയാക്കോസ് റമ്പാച്ചന്റെ ഈ ലേഖനം ഇതുസംബന്ധിച്ച് വിജ്ഞാനപ്രദമായ അറിവു നൽകാൻ പര്യാപ്തമാണ്.

—പത്രാധിപർ.]

നമ്മുടെ കർത്താവായ യേശുമ്ശിഹാ യഹൂദസഭയിൽ ആയിരുന്നുവല്ലൊ ജനിച്ചതു്. ആ സഭയിൽ രണ്ടു വിധ ദൈവശുശ്രൂഷകന്മാർ ഉണ്ടായിരുന്നു; പ്രവാചകന്മാരും പുരോഹിതന്മാരും. ജനസന്നിധിയിൽ ദൈവത്തിന്റെ പ്രതിനിധിയായ പ്രവാചകൻ മതോപദേഷ്ടാവും, ദൈവസന്നിധിയിൽ ജനത്തിന്റെ പ്രതിനിധിയായ പുരോഹിതൻ ആരാധനാ നായകനും ആയിരുന്നു. ഇസ്രായേലിൽ പ്രവാചകന്മാർ എപ്പോഴും ഉണ്ടായിരുന്നില്ല; പുരോഹിതന്മാർ എപ്പോഴും ഉണ്ടായിരുന്നു. പ്രവാചകന്മാർ പല ഗോത്രങ്ങളിൽനിന്നു് വിളിക്കപ്പെട്ടിട്ടുണ്ടു്. പുരോഹിതൻ ഒരു ഗോത്രത്തിൽനിന്നു മാത്രം. യറമിയായെയും ഹസ്കിയേലിനെയുംപോലെ ഈ സ്ഥാനങ്ങൾ രണ്ടും നമ്മുടെ കർത്താവു വഹിച്ചിരുന്നു. തന്നിൽനിന്നു് വിശുദ്ധസഭയ്ക്കു ലഭിച്ചിട്ടുള്ള പട്ടത്വത്തിനു് ഇവ രണ്ടുമുണ്ടു്.

മ്ശിഹാ ഒരു പ്രവാചകൻ ആയിരുന്നു എന്നു് തന്റെ സമകാലീനന്മാർ സാക്ഷിച്ചിട്ടുണ്ടു്. നീ അവനെക്കുറിച്ചു് എന്തുപറയുന്നു എന്നു് യഹൂദപ്രമാണികൾ കുരുടനായിരുന്നവനോടു ചോദിച്ചപ്പോൾ ‘‘അവൻ ഒരു ദീർഘദർശി ആകുന്നു’’ എന്നുത്തരം പറഞ്ഞു. ‘‘അവൻ ദൈവത്തിനും സകലജനത്തിനും വചനത്തിലും പ്രവൃത്തിയിലും ശക്തിയേറിയ ഒരു പ്രവാചകൻ തന്നെ’’ എന്നു് എമ്മാവൂസിലേക്കു പോയ ശിഷ്യന്മാർ സാക്ഷിച്ചിട്ടുണ്ടു്. . പ്രവാചകൻ എന്നതിന്റെ അർത്ഥം സത്യത്തിന്റെ ദൂതനായി ദൈവത്താൽ അയയ്ക്കപ്പെട്ട മതോപദേഷ്ടാവു് എന്നാകയാൽ നമ്മുടെ കർത്താവു് ഒരു പ്രവാചകൻതന്നെ ആയിരുന്നു എന്നു് തന്റെ പർവ്വത പ്രസംഗം മുതലായ ഉപദേശങ്ങളെയും, മററു ദീർഘദർശിമാരെപ്പോലെ താൻ ചെയ്തിട്ടുള്ള അത്ഭുതപ്രവൃത്തികളെയും അടിസ്ഥാനമാക്കി നിസ്സംശയം പറയാവുന്നതാണ്.

യേശുക്രിസ്തു ഒരു പുരോഹിതൻ ആയിരുന്നുവോ? താൻ ആചാര്യഗോത്രത്തിൽപെട്ടവനല്ലായിരുന്നിട്ടും ‘‘നീ മൽക്കിസദേക്കിന്റെ ക്രമപ്രകാരം എന്നേക്കും ഒരു പുരോഹിതൻ ആ

കുന്ന'' എന്നു തന്നെക്കുറിച്ചു് സങ്കീർത്തകൻ മുഖാന്തരം പരിശുദ്ധറൂഹാ പാടിയിട്ടുണ്ടു്. വിശുദ്ധവേദത്തിൽ വീണ്ടെടുപ്പിനെപ്പററി പ്രതിപാദിക്കുന്ന എബ്രായലേഖനം, മ്ശിഹാ ഒരു പുരോഹിതൻ ആകുന്നെന്നുള്ള ഉറപ്പായ വിശ്വാസത്തെ ആസ്പദമാക്കി എഴുതപ്പെട്ടിട്ടുള്ളതാകുന്നു. ലോകത്തെ താൻ തിരുബലിമൂലം വീണ്ടെടുത്തെന്നും, യാഗാർപ്പണം ഒരു പുരോഹിതൻെറ പ്രഥമകർമ്മമാണെന്നും, ആകയാൽ താൻ ഒരു പുരോഹിതൻതന്നെ എന്നും ആ ലേഖനകർത്താവു് സ്ഥാപിച്ചിരിക്കുന്നു. ''ഏതു മഹാപുരോഹിതനും പാപങ്ങൾക്കായി വഴിപാടും യാഗവും അർപ്പിപ്പാൻ ദൈവകാര്യത്തിൽ മനുഷ്യർക്കുവേണ്ടി നിയമിക്കപ്പെടുന്നു'' എന്നത്രെ അദ്ദേഹം പറഞ്ഞിരിക്കുന്നതു്. അതിൽനിന്നു് പുരോഹിതൻ ദൈവത്താൽ നിയമിക്കപ്പെടുന്നവനും ദൈവത്തെയും മനുഷ്യനെയും സംയോജിപ്പിക്കുന്നവനും ബലി അർപ്പിക്കുന്നവനും ആയിരിക്കണമെന്നു വെളിവാകുന്നു. അവൻെറ അധികാരം ദൈവദത്തം, അവൻെറ ജീവിതോദ്ദേശം സംയോജിപ്പുണ്ടാക്കുക, അവൻെറ ജോലി യാഗാർപ്പണം. വേദപുസ്തകപ്രകാരമുള്ള ഈ അർത്ഥത്തിൽ മ്ശിഹാ ഒരു പുരോഹിതൻ ആയിരുന്നുവോ എന്നു പരിശോധിക്കാം.

ഒന്നാമതു്, പുരോഹിതൻ ദൈവനിയോഗിതനായിരിക്കണം. ആരും ഈ ബഹുമാനം സ്വയം എടുക്കുന്നില്ല. മഹാപുരോഹിതനാകുവാനുള്ള മഹത്വം ക്രിസ്തു സ്വതവെ എടുത്തില്ല എന്നു് എബ്രായലേഖനത്തിൽ പറഞ്ഞിരിക്കുന്നു:_'എൻെറ പിതാവു് എന്നെ അയച്ചതുപോലെ ഞാൻ നിങ്ങളെ അയയ്ക്കുന്നു' എന്ന തിരുമൊഴിയിൽ നിന്നു് താൻ പിതാവിനാൽ അയയ്ക്കപ്പെട്ടവനാകുന്നു എന്നു് വെളിവാകുന്നുണ്ടല്ലൊ. ''നീ എന്നേക്കും ഒരു പുരോഹിതനാകുന്നു'' എന്ന വചനം നിത്യനായ പിതാവു് മനുഷ്യാവതാരം ചെയ്ത കർത്താവിനു് ആചാര്യാധികാരം നൽകി കല്പിക്കുന്നതത്രെ.

രണ്ടാമതു്, പുരോഹിതൻ പിതാവായ ദൈവത്തെയും കല്പനലംഘനക്കാരനായ മനുഷ്യനെയും സംയോജിപ്പിക്കേണ്ടവനാകയാൽ സഹതാപത്തിൻെറ കൃപയുള്ളവനായിരിക്കണം. അവൻെറ സ്വന്ത ബലഹീനതകൾ അവനെ വളഞ്ഞിരിക്കുന്നു. അവൻെറ വചനങ്ങളും പ്രവൃത്തികളും ദൈവനിയമങ്ങൾക്കു വിരുദ്ധമാകയാൽ അന്യരുടെ കുറവുകൾ മനസ്സിലാക്കുവാൻ അവനു കഴിയും. സ്വന്ത അപൂർണ്ണതകളെക്കുറിച്ചുള്ള ബോധ്യം അവനെ അന്യരുടെ അപൂർണ്ണതകളിൽ സഹതാപമുള്ളവനാക്കിത്തീർക്കുന്നു. എന്നാൽ മ്ശിഹായിക്കാകട്ടെ അപൂർണ്ണതകളില്ലായിരുന്നു. അതുകൊണ്ടു് സഹതാപപ്രേരണാശക്തി തന്നിൽ ഉണ്ടായിരിക്കാവുന്നതല്ലെന്നു പ്രത്യക്ഷത്തിൽ തോന്നാവുന്നതാണു്. ആ അനുമാനം ശരിയല്ല. താൻ നമ്മെപ്പോലെ എല്ലാ കാര്യത്തിലും പരീക്ഷിക്കപ്പെട്ടു. തനിക്കുണ്ടായ പരീക്ഷകൾ നമ്മുടേതുപോലെതന്നെ യഥാർത്ഥമായിരുന്നു. ''താൻ തന്നെ പരീക്ഷിതനായി കഷ്ടമനുഭവിച്ചതുകൊണ്ടു് പരീക്ഷിക്കപ്പെടുന്നവർക്കു് സഹായിപ്പാൻ കഴിവുള്ളവനാകുന്നു'' എന്നു് എബ്രായലേഖനത്തിൽ പറഞ്ഞിട്ടുണ്ടു്. അതോടുകൂടെത്തന്നെ താൻ പൂർണ്ണനായിരുന്നു എന്നതും ഓർത്തിരിക്കേണ്ടതാണു്. താൻ പരീക്ഷിക്കപ്പെട്ടെങ്കിലും അതു് പാപംകൂടാതെ ആയിരുന്നു. താൻ പവിത്രനും നിർദ്ദോഷനും നിർമ്മലനും പാപികളിൽനിന്നു വേർപെട്ടവനും ആകയാൽ തന്നോടു സമീപിക്കുന്നതിനു് നാം അയോഗ്യരാണു്. ''കർത്താവെ, ഞാൻ പാപസമ്പൂർണ്ണനാകയാൽ നീ എന്നിൽനിന്നകന്നു പോകണമെ'' എന്നു് ശ്ലീഹാ നിലവിളിച്ചതുപോലെ നമ്മുടെഅയോഗ്യതകളെപ്പററി ചിന്തിക്കുമ്പോൾ നമുക്കും തോന്നും; ഇതു സ്വാഭാവികമാണു്. എന്നാൽ അതു് പാപമില്ലാത്തവൻെറ മന:സ്ഥിതിയെ തെററിദ്ധരിക്കുന്നതുമൂലമുളവാകുന്ന വിചാരങ്ങളത്രെ. തൻെറ പുണ്യപൂർണ്ണതമൂലവും പാപച്ഛായ്‌വുള്ളവരോടു് തനിക്കു സഹതാപമാണുള്ളതു്. പാപമില്ലാത്തവനല്ലാതെ പാപം വരുത്തിക്കൂട്ടുന്ന ദുരിതങ്ങൾ മുഴുവനായി ഗ്രാഹ്യമല്ല. പാപസ്പർശനമില്ലാത്തവനല്ലാതെ പാപിയോടു പൂർണ്ണ സഹതാപമുണ്ടാകുന്നതല്ല. ''നമുക്കുള്ള മഹാപുരോഹിതൻ നമ്മുടെ പാപങ്ങളിൽ സഹതാപം കാണിക്കുവാൻ കഴിവില്ലാത്തവനല്ല'' എന്നു് പ്രസ്തുത ലേഖനകർത്താവു പറയുന്നു. ഞാൻ നിന്നെക്കാൾ വിശുദ്ധനാകകൊണ്ടു് നീ മാറിനിൽക്ക എന്നു് പാപമുള്ളവനല്ലാതെ പാപമില്ലാത്തവൻ പറകയോ ചിന്തിക്കയോ ചെയ്കയില്ല. ഞാൻ നീതിമാന്മാരെയല്ല പാപികളെയത്രെ വിളിപ്പാൻ വന്നിരിക്കുന്നതു് എന്നും, രോഗികൾക്കല്ലാതെ സൗഖ്യമുള്ളവർക്കു് വൈദ്യനെക്കൊണ്ടു് ആവശ്യമില്ല എന്നും, പാപി അനുതപിക്കുമ്പോൾ സ്വർഗ്ഗത്തിൽ മാലാഖമാർ സന്തോഷിക്കുന്നു എന്നും മററുമുള്ള തൻെറ വചനങ്ങളും, തൻെറ അടുക്കലേക്കു ചെന്ന പാപികളോടു് താൻ പ്രദർശിപ്പിച്ച ആർദ്രതയും ഇതിനു സാക്ഷ്യം വഹിക്കുന്നു. തനിക്കുണ്ടായ പരീക്ഷയും തൻെറ പുണ്യപൂർണ്ണതയും മൂലം താൻ പുരോഹിതനു വേണ്ടിയ

കരുണയും സഹതാപവുമുള്ളവൻതന്നെ ആയിരുന്നു എന്നു വ്യക്തമത്രെ.

മൂന്നാമത്, പുരോഹിതന്റെജോലി യാഗാർപ്പണമായിരിക്കണം. സ്വന്ത പാപങ്ങൾക്കും ജനത്തിന്റെഅകൃത്യങ്ങൾക്കും മോചനം സമ്പാദിപ്പാൻ ബലി അർപ്പിക്കുകയാണ് അവന്റെ സർവ്വപ്രധാനമായ ജോലി. മ്ശിഹായിക്കാകട്ടെ സ്വന്തപാപങ്ങളില്ല. പിതാവിന്റെ ഇഷ്ടമല്ലാതെ തന്നിഷ്ടമായി താൻ യാതൊന്നും ചെയ്തിട്ടില്ല. മനുഷ്യരോടു തനിക്കുള്ള സ്നേഹം എത്രതന്നെ ആഴമായിരുന്നാലും പിതാവിനോടുള്ള സ്നേഹം അപരിമിതമത്രേ. തിന്മ പിതാവിന് എത്രയോ മമ്മഭേദകമാണെന്ന് തന്നെപ്പോലെ ആരും ഗ്രഹിച്ചിട്ടില്ല. അതുകൊണ്ടായിരിക്കണം "നീതിമാനായ പിതാവെ, ലോകം നിന്നെ അറിഞ്ഞിട്ടില്ല" എന്ന് താൻ പ്രാത്ഥിച്ചതു്. ദൈവത്തിനും മനുഷ്യനും ഇടയിൽ മററാരു പുരോഹിതനും സാദ്ധ്യമല്ലാത്ത വിധത്തിൽ മധ്യസ്ഥത അർപ്പിക്കുവാൻ തനിക്കു മാത്രമെ കഴികയുള്ളു. ഈ ആദർശപുരോഹിതൻ അർപ്പിച്ച യാഗം എന്തായിരുന്നു? "താൻ സ്വന്തയാഗംകൊണ്ടു് പാപപരിഹാരം വരുത്തുവാൻ ഒരിക്കൽ പ്രത്യക്ഷനായി". യഥാത്ഥമായ യാഗം ഇതുതന്നെ. പുരോഹിതൻ തന്നെ യാഗസാധനമായിത്തീർന്നു. അതിനു മുമ്പുണ്ടായിരുന്ന ആചാര്യന്മാരുടെ മൃഗബലികൾ ഈ സത്യമഹാപുരോഹിതന്റെ സ്വന്ത യാഗത്തിന്റെ നിഴൽ മാത്രമായിരുന്നു. യഹൂദ ദൈവാലയത്തിൽ ഭൂമിയെ സൂചിപ്പിക്കുന്ന പുറം കൂടാരവും സ്വർഗ്ഗത്തെ ദൃഷ്ടാന്തപ്പെടുത്തുന്ന മദ്ബഹായും ഉണ്ടായിരുന്നു. ബലിമൃഗം പ്രാകാരത്തിൽവച്ച് കൊല്ലപ്പെടുകയും പുരോഹിതൻ അതിന്റെ ജീവനെ സൂചിപ്പിക്കുന്ന രക്തവും കൊണ്ടു് മഹാ ശുദ്ധസ്ഥലമാകുന്ന മദ്ബഹായിലേക്കു പ്രവേശിച്ച് ദൈവത്തിനർപ്പിച്ച് സംയോജിപ്പുണ്ടാക്കുകയും ചെയ്യുവന്നു. ഇവ മ്ശിഹാതമ്പുരാന്റെ പൗരോഹിത്യകൃത്യനിർവ്വഹണത്തിന്റെ മുൻകുറി ആയിരുന്നു. യഥാത്ഥ പുരോഹിതനായ തന്റെ പ്രസ്തുത ജോലിയിലും യഹൂദാചാര്യന്റേതിലേതുപോലെ രണ്ടു ഭാഗങ്ങൾ ഉണ്ടായിരുന്നു. ആദ്യമായി ഈ ലോകത്തിൽ കുരിശാകുന്ന ബലിപീഠത്തിന്മേൽ വച്ച് ബലിസാധനമായ താൻ കൊല്ലപ്പെട്ടു. അതിന്റെ ശേഷം ആ പ്രധാനാചാര്യൻ സ്വർഗ്ഗത്തിലേക്കു കരേറി പിതാവിന്റെ മുമ്പാകെ തന്റെ ജീവനെ അർപ്പിച്ചുകൊണ്ടു് നമുക്കുവേണ്ടി മധ്യസ്ഥത അണയ്ക്കുന്നു. തനിക്കു മുമ്പുണ്ടായിരുന്ന നിഴലായ ആചാര്യത്വവും ബലികളും തന്നിൽ പൂർത്തീകരിക്കപ്പെട്ടു നിവൃത്തിയായി. പൂർണ്ണപുരോഹിതന്റെ കാതലായ യാഗത്തിനല്ലാതെ അപൂർണ്ണപുരോഹിതന്റെ നിഴലായ യാഗങ്ങൾക്ക് പൂർണ്ണയോജിപ്പുണ്ടാക്കുവാൻ കഴിയുന്നതല്ല.

ഈ മഹൽയാഗത്തെ നമ്മുടെ കത്താവ് മുമ്പുകൂട്ടി അറിയിച്ചു. താൻ വിശുദ്ധകുർബ്ബാന സ്ഥാപിച്ചപ്പോൾ അരുളിച്ചെയ്ത വചനങ്ങൾ പ്രത്യേകം സ്മരണീയമത്രെ. "ഞാൻ കഷ്ടമനുഭവിക്കുന്നതിനു മുമ്പ് ഈ പെസഹാ നിങ്ങളോടുകൂടെ കഴിപ്പാൻ വാഞ്ഛയോടെ ആഗ്രഹിച്ചുകൊണ്ടിരുന്നു" എന്നു ശ്ലീഹന്മാരെ അറിയിച്ചതിന്റെ ശേഷം അപ്പം എടുത്തു വാഴ്ത്തി നുറുക്കി അവക്കു കൊടുത്തു് "ഇതു നിങ്ങൾക്കുവേണ്ടി മുറിക്കപ്പെടുന്ന എന്റെ ശരീരമാകുന്നു" എന്നും, പാനപാത്രം എടുത്തു വാഴ്ത്തി അവക്കു കൊടുത്തു് "ഇതു നിങ്ങൾക്കുവേണ്ടിയും അനേകക്കു വേണ്ടിയും ചിന്തപ്പെടുന്ന എന്റെ രക്തമാകുന്നു" എന്നും അവരോടു താൻ കല്പിച്ചു. ഇവയൊക്കെയും യാഗസൂചകമായ വചനങ്ങളാണ്. ഊമജന്തുക്കളുടെ ബലികളിൽനിന്നു് നമ്മെ ഒഴിവാക്കി പുതിയ നിയമപ്രകാരമുള്ള ഒരു ബലി സ്ഥാപിക്കയത്രെ താൻ ചെയ്തതു്. "രക്തച്ചൊരിച്ചിൽ കൂടാതെ വിമോചനമില്ല." പത്തൊമ്പതു ശതാബ്ദങ്ങൾക്കു മുമ്പു നടന്ന ആ ബലിയിൽ നാം സംബന്ധികളായിത്തീരുന്നതു് പുതിയ നിയമപ്രകാരമുള്ള ഈ രക്തച്ചൊരിച്ചിൽ മൂലമാണ്. "എന്റെ ഓമ്മയ്ക്കായി ഞാൻ വരുവോളം ഇപ്രകാരം നിങ്ങൾ ചെയ്‌വിൻ" എന്ന കല്പന ആചരിക്കുന്നതിനു വേണ്ട പൗരോഹിത്യാധികാരം താൻ ശ്ലീഹന്മാർ മുഖാന്തരം വിശുദ്ധസഭയ്ക്കു നല്കിയിട്ടുണ്ടു്. നമ്മുടെ സ്തുതി ചൊല്ലാകപ്പെട്ട വിശ്വാസം ജീവനുള്ള ദൈവത്തിന്റെ പുത്രനായ മ്ശിഹായിൽനിന്നുള്ള ആ പൗരോഹിത്യത്തിന്മേൽ—പിതാവിന് അർപ്പിക്കുന്ന ബലിമൂലം ലഭ്യമാകുന്ന സംയോജിപ്പിന്മേൽ—സ്ഥാപിക്കപ്പെട്ടിരിക്കുന്നു. നമ്മുടെ മതസ്ഥാപകൻ ഒരു പുരോഹിതനായിരുന്നതുകൊണ്ടു് ആ മതത്തിൽ പൗരോഹിത്യകൃത്യമായ യാഗാർപ്പണം ഉണ്ടായിരിക്കണം. യഹൂദസഭ അർപ്പിച്ചുവന്ന പഴയ നിയമത്തിനടുത്ത ബലി ദൈവനിർദ്ദേശപ്രകാരമുള്ളതായിരുന്നു. ക്രിസ്തുസഭ അർപ്പിക്കുന്നതു് അതിന്റെ സ്ഥാപകനായ മ്ശിഹാ എന്ന മഹാപുരോഹിതൻ നിർദ്ദേശിച്ചുതന്നിട്ടുള്ള പുതിയ നിയമത്തിനടുത്ത ബലിയത്രെ.

# റോമിൽ ഈയിടക്കൂടിയ ബിഷപ്പന്മാരുടെ സിനഡ്

(റവ. ഡാക്ടർ സി.ററി. ഈപ്പൻ)

വത്തിക്കാനിലെ ഒന്നാമത്തെ കൗൺസിൽ മാർപ്പാപ്പായുടെ അപ്രമാദിത്വം പാസ്സാക്കിയ തോടുകൂടെ മാർപ്പാപ്പായുടെ പരമാധികാരം സുസ്ഥാപിതമായി. എന്നാൽ ജോൺ 23-ാമൻ മാർപ്പാപ്പാ വിളിച്ചുകൂട്ടിയ രണ്ടാം വത്തിക്കാൻകൗൺസിൽ പാസ്സാക്കിയ ബിഷപ്പന്മാരുടെ കൂട്ടുത്തരവാദിത്വ (Collegiality) നിശ്ചയത്തോടുകൂടെ അതിനൊരുടവു വന്നതായി വിചാരിക്കാവുന്നതാണ്. എങ്കിലും ബിഷപ്പന്മാരുടെ സുന്നഹദോസിനു പോൾ 6-ാമൻ മാർപ്പാപ്പാ നിശ്ചയിച്ച ചില നിയന്ത്രണങ്ങളോടുകൂടെ കൂട്ടുത്തരവാദിത്വപ്രസ്ഥാനത്തിനു് എത്രമാത്രം സാഫല്യമുണ്ടാകുമെന്നു പലക്കും സംശയമുണ്ടാകാതിരുന്നില്ല. സുന്നഹദോസിൽ യാഥാസ്ഥിതികൾക്കുള്ള കൂടുതൽ സ്വാധീനം പഴയനിലപാടിനെ പുലർത്തുമെന്നുതന്നെ പലരും വിശ്വസിച്ചുപോന്നു. സുന്നഹദോസിനു കല്പിച്ച പരിമിതികൾ: 1) മാർപ്പാപ്പായ്ക്കു് ഇഷ്ടമുള്ളപ്പോൾമാത്രം സുന്നഹദോസ് വിളിച്ചുകൂട്ടാം. 2) അജണ്ടായിൽ ഇഷ്ടമുള്ള വിഷയങ്ങൾ ചേർത്താൽ മതിയാകും. 3) ഏതു നിശ്ചയവും റദ്ദാക്കുവാനുള്ള സ്വാതന്ത്ര്യം മാർപ്പാപ്പായ്ക്കുണ്ടു്.

ഈ നിയന്ത്രണങ്ങൾക്കു വിധേയമായ ഒരു സുന്നഹദോസ് എത്രമാത്രം രണ്ടാംവത്തിക്കാൻ കൗൺസിലിന്റെ ഉദ്ദേശത്തെ സഫലമാക്കുമെന്നു സംശയിച്ച ആളുകൾ കുറെയൊന്നുമല്ലായിരുന്നു. എന്നാൽ ഈ ആശങ്കകളെ എല്ലാം കവിയുന്ന വിജയമായിരുന്നു സുന്നഹദോസിനുണ്ടായിരുന്നതെന്നാണ് പൊതുവെയുള്ള അഭിപ്രായം.

1) ആകെ 146 ബിഷോപ്പന്മാരാണു ക്ഷണമനുസരിച്ചു സുന്നഹദോസിൽ ഭാഗഭാക്കുകളായതു്. ഇവരിൽ ഭൂരിപക്ഷവും യാഥാസ്ഥിതികമനോഭാവക്കാരായിരുന്നു. നിരീക്ഷകരായി കൂടിയിരുന്നവരിൽ അധികം ആളുകളും വിചാരിച്ചതു്, മാർപ്പാപ്പായുടെ അധികാരത്തിനു് ഉടവു വരുത്തുകവെണ്ണം ബിഷപ്പന്മാരുടെ ശക്തി കൂട്ടുന്ന നിയമം വല്ലതും കൊണ്ടുവന്നാൽ യാഥാസ്ഥിതികർ അതിനെ എതിർക്കുമെന്നായിരുന്നു. പുരോഗമനവാദികളുടെ കൂട്ടത്തിൽ കുറേപ്പേർ മാത്രമെ ഉണ്ടായിരുന്നുള്ളു. അവർ ബൽജിയത്തിലെ കർദ്ദിനാൾ സൂയനൻഡും, ഹോളണ്ടിലെ കർദ്ദിനാൾ ആൽഫ്രിങ്കും, വിയന്നായിലെ കർദ്ദിനാൾ കോനിംഗും ആയിരുന്നു. ഇവൎക്കു ഭൂരിപക്ഷമില്ലായിരുന്നെങ്കിലും, ഏതാനും ദിവസങ്ങൾക്കകം സുന്നഹദോസ് ഇവരുടെ നിലപാടംഗീകരിക്കുകയാണു ചെയ്തതു്. സിനഡിന്റെ അവസാനനിലപാടു് സൂയനൻഡു്-ആൽഫ്രിങ്കു്-കോനിംഗിന്റേതായിരുന്നുവെന്നുള്ളതു് ശ്രദ്ധേയമാണ്.

2) മാർപ്പാപ്പാ എല്ലാ യോഗങ്ങളിലും തന്നെ സന്നിഹിതനായിരുന്നെങ്കിലും ബിഷപ്പന്മാർ അവരുടെ അഭിപ്രായങ്ങൾ ശക്തിയായും ധൈര്യമായും പ്രകടിപ്പിക്കുകയാണുണ്ടായതു്. പൊതുഹിതം അറിയുന്നതിനു മാർപ്പാപ്പാ പ്രത്യേകം ഉൽക്കണ്ഠ പ്രദർശിപ്പിച്ചു. അദ്ദേഹം നോട്ടുകൾ കുറിക്കുകയും ആളുകളുമായി പുറകെ സംഭാഷണത്തിലേർപ്പെടുകയും ചെയ്തുകൊണ്ടിരുന്നു.

3) സുന്നഹദോസിൽ പ്രതേകം ദൃശ്യമായിരുന്ന ഒരു സംഗതി, ബിഷപ്പന്മാരുടെ കൂട്ടുത്തരവാദിത്വഭരണം ഏകാഭിപ്രായമായി അവർ സ്വീകരിച്ചു എന്നുള്ളതാണ്. കൗൺസിലിൽ ചില നിയന്ത്രണങ്ങൾ വരുത്തിയതിനോടുതന്നെ അവർ യോജിക്കുകയല്ല ചെയ്തതു്.

രണ്ടാംവത്തിക്കാൻകൗൺസിൽ ബിഷപ്പന്മാരുടെ കൂട്ടുത്തരവാദിത്വത്തെപ്പററി വ്യക്തവും ഖണ്ഡിതവുമായ ഒരഭിപ്രായത്തിലല്ല എത്തിച്ചേർന്നതെന്നാണ് ചില സൂക്ഷ്മനിരീക്ഷകരുടെ അഭിപ്രായം. മാർപ്പാപ്പായുടെ ആധിപത്യത്തിൽ ബിഷപ്പന്മാരുടെ സിനഡിനാണ് പരമാധികാരമെന്നും, അതേസമയംതന്നെ ഒന്നാം വത്തിക്കാൻകൗൺസിൽ പാസ്സാക്കിയ മാർപ്പാപ്പാ തനിയെ പരമാധികാരിയാണ് എന്നുള്ളതുമാണവർ അംഗീകരിച്ചതു്. ഇതിൽ രണ്ടു പരമാധികാരമാണന്തർഭവിച്ചിരിക്കുന്നതു്. മാർപ്പാപ്പാ തനിച്ചും മാർപ്പാപ്പായുടെ നേതൃത്വത്തിൽ സിനഡും. ഇതു് വേദശാസ്ത്രജ്ഞന്മാൎക്കു തലവേദന ഉണ്ടാക്കുന്ന ഒരു നിലപാടാ

---

പുരോഹിതനുള്ള സഭയിൽ ബലി ഉണ്ടായിരിക്കണം; ബലിയുള്ള സഭയിൽ മാത്രമെ പൗരോഹിത്യം ആവശ്യമുള്ളു. യാഗപരമല്ലാത്ത ക്രിസ്തുമതം സത്യക്രിസ്തുമതമല്ല.

ണ്ട്. എന്നാൽ ഇപ്പോഴത്തെ സിനഡ് വെളിച്ചം വീശിയതു് മാർപ്പാപ്പായുടെ നേതൃത്വത്തിൽ സുന്നഹദോസിനാണ് പരമാധികാരം എന്നുള്ള ഏകനിലപാടിനാണ്. ബിഷപ്പന്മാർക്കൊന്നിച്ച കൂട്ടുത്തരവാദിത്വത്തോടുകൂടെയോ സിനഡിന്റെ അനുമതിയോടുകൂടെ മാർപ്പാപ്പായ്ക്കു തനിച്ചോ ഈ അധികാരകർത്തൃത്വം നടത്താവുന്നതാണ്. അതുകൊണ്ട് ഒരുതരത്തിൽ വത്തിക്കാൻ 1-ം 2-ം കൗൺസിലുകളുടെ നിശ്ചയങ്ങൾ ഇതിൽ നിക്ഷിപ്തമായിരിക്കുന്നു. കൂടാതെയും ഈ നിലപാട് ഇക്കുമനിക്ക പ്രസ്ഥാനത്തിനും സഹായകമായിരിക്കാവുന്നതാണ്.

കൂട്ടുത്തരവാദിത്വം ബിഷപ്പന്മാരുടെ സിനഡിൽമാത്രം ഒതുങ്ങിനില്ക്കുന്നതല്ല. അതെല്ലാ ബിഷപ്പന്മാരിലേക്കും പുരോഹിതന്മാരിലേക്കും അത്മായക്കാരിലേക്കും വ്യാപിക്കാവുന്നതാണ്. അങ്ങനെ വത്തിക്കാൻ രണ്ടാം കൗൺസിലിൽ പൊങ്ങിവന്ന ''സഭ ദൈവത്തിന്റെ ജനങ്ങളുടെ സങ്കേതം'' എന്ന ആശയം സഫലീകരിക്കപ്പെടുന്നതുമാണ്. ബിഷപ്പന്മാൎക്ക് അധികാരസ്വാതന്ത്ര്യം കിട്ടുന്നതോടുകൂടെ ഏകീകരണം കൂടാതെയുള്ള ഐക്യത്തിന്റെ സാദ്ധ്യതകളും ഉയർന്നുവരുന്നതാണ്.

ബിഷപ്പന്മാരുടെ കൂട്ടുത്തരവാദിത്വം സഭയിൽ മാററങ്ങൾക്കു വഴി തെളിക്കുന്നതും രണ്ടാംവത്തിക്കാൻ കൗൺസിലിന്റെ ആശയങ്ങൾ പ്രായോഗികമാക്കാൻ സഹായിക്കുന്നതുമായിരിക്കും.

---

**ചരമം**

കോട്ടയം പുത്തനങ്ങാടി മാളിയേക്കൽ ശ്രീ. ചെറിയാൻകുര്യൻ (കുഞ്ഞൂഞ്ഞു്) മാർച്ച് 29-ാംനു-(ഉയിർപ്പ്)ഞായറാഴ്ചകർത്താവിൽനിദ്ര പ്രാപിച്ചു. ശവസംസ്കാരം പ: കാതോലിക്കാ ബാവാ തിരുമേനിയുടെ പ്രധാനകാൎമ്മികത്വത്തിൽ പുത്തൻപള്ളി സെമിനാറിയിൽ നടത്തപ്പെട്ടു. മലങ്കരസഭാ മാസിക വളരെക്കാലം മുദ്രണംചെയ്തിരുന്നതു് പരേതന്റെ വക ടൗൺപ്രസ്സിലായിരുന്നു. ഒരു ഉത്തമ സമുദായസ്നേഹിയായിരുന്ന ശ്രീ. കുഞ്ഞൂഞ്ഞു്. കാരാപ്പുഴ മാർ ഗ്രീഗോറിയോസ് ചാപ്പൽ ട്രസ്റ്റി എന്നനിലയിൽ അദ്ദേഹം പ്രശസ്തസേവനം നിൎവ്വഹിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ആത്മാവിനുവേണ്ടി ഞങ്ങൾ പ്രാൎത്ഥിക്കുന്നു.

---

## പരിശുദ്ധാത്മശക്തി ധരിക്കുക

(40-ാംപേജിൽനിന്നും തുടർച്ച)

ക്കയുള്ളു. നാം മാമോദീസ്സാമൂലം വീണ്ടും ജനിച്ചവരും വി. മൂറോനഭിഷേകംമൂലം പരിശുദ്ധാത്മാഭിഷേകം പ്രാപിച്ചവരുമാണെങ്കിലും അഹങ്കാരസ്വഭാവം നമ്മെ ഭരിക്കുന്നപക്ഷം വി. റൂഹാ നമ്മിൽ മൗനമായിപ്പോകും. അങ്ങനെവന്നാൽ ഉജ്ജ്വലിക്കേണ്ട തീക്കനൽ, കെട്ടുകരിക്കട്ടയായിപ്പോകും. വി. കന്യകമറിയാമിൽനിന്നു ദൈവപുത്രൻ ജഡധാരണം ചെയ്യുന്നതിനു് അവൾ പാത്രമായിത്തീൎന്നതു് ''അവൻ തന്റെ ദാസിയുടെ താഴ്മയെ നോക്കിക്കണ്ടതു''മൂലമാണല്ലോ. അതിനാൽ എളിമ നമ്മെ എപ്പോഴും ഭരിക്കട്ടെ. വി. പൗലോസും, തന്നെ കേവലം മൺപാത്രമായിട്ടാണു കാണുന്നതു്. ആകയാൽ നമ്മുടെ നിസ്സാരതയെയും ദൈവാത്മാവിന്റെ മഹത്വത്തെയും പററി നാം സദാ ബോധവാന്മാരായിരിക്കണം. മഹാശക്തമായ വിശുദ്ധാത്മശക്തി സംഗ്രഹിക്കപ്പെട്ടിരിക്കുന്ന മൺപാത്രങ്ങളാണു നാം. സൂക്ഷിച്ചുകൊള്ളുക, ഉടഞ്ഞുപോകാതിരിപ്പാൻ.

ദൈവത്തിന്റെ പരിശുദ്ധ റൂഹാ, നമുക്കു ലഭിച്ചിരിക്കുന്ന ഏററം മഹത്തായ നിക്ഷേപമാണ്. നാം നമ്മുടെ ഐഹികനിക്ഷേപങ്ങൾ വലിയ ഇരുമ്പുപെട്ടികളിലുംഅലമാരികളിലും ഗോഡൗണുകളിലുംമററും നിക്ഷേപിക്കുന്നു, അവനഷ്ടപ്പെട്ടുപോകാതിരിപ്പാൻ. എന്നാൽ ഈ നിക്ഷേപമോ നാം ഓരോരുത്തരുമാകുന്ന മൺപാത്രങ്ങളിൽ. ഏററംകരുതലോടുകൂടി ഇരിക്കാനല്ലയോഇതുമൂലംനാംചുമതലപ്പെട്ടിരിക്കുന്നതു?

പ്രലോഭനങ്ങളുടെ അസ്ത്രങ്ങൾ നമ്മുടെനേരേ തൊടുത്തുവിടുന്നതിൽ നമ്മുടെ ശത്രുവായ സാത്താൻ അനുനിമിഷം ശ്രമിച്ചുകൊണ്ടിരിക്കയാണ്. ഈ നിക്ഷേപം സംഗ്രഹിതമായി യഥായോഗ്യം സൂക്ഷിക്കപ്പെടുന്ന മൺപാത്രങ്ങൾ പ്രലോഭനങ്ങളുടെയും പ്രാതികൂല്യങ്ങളുടെയും ആഞ്ഞടികളിൽ തകരുകയില്ല പ്രത്യുത, ഉപരൃപരി ബലപ്പെടുകയേയുള്ളു. ശക്തി പുതുക്കപ്പെടുന്നതിന്റെ ലക്ഷണമാണിതു്. നേരേമറിച്ചു് ഈ മഹിമാശക്തിയെപ്പററി വിചാരമില്ലാതെയും, നമ്മുടെ കൎത്താവിന്റെ കല്പനകളോടു വിശ്വസ്തത പാലിക്കാതെയുമിരിക്കുന്ന മൺപാത്രങ്ങളത്രേ തകൎന്നുപോകുന്നതു്. അങ്ങനെ തകരാതിരിക്കാനും ശക്തി പുതുക്കുവാനും നാം കരുതലോടുകൂടി കാത്തിരിക്കേണ്ടതാണ്. എങ്ങനെ? പ്രാൎത്ഥനയോടും ഒരുമനപ്പാടോടുംകൂടെ.

---

# വാർത്തകളും കുറിപ്പുകളും

**കൽക്കട്ടാ സെൻറ് തോമസ്**

**ചാരിററബിററ് ഡിസ്പെൻസറി**

കൽക്കട്ടാ, മാർച്ച് 30

കൽക്കട്ടാ ഓർത്തഡോക്സ് പള്ളിയുടെ ആഭിമുഖ്യത്തിൽ നടത്തുന്ന സെൻറ്തോമസ് ചാരിററബിററ് ഡിസ്പെൻസറിക്കുവേണ്ടിയുള്ള ധനശേഖരാർത്ഥം ''എന്നിട്ടും നിങ്ങളെന്നെ സ്നേഹിക്കുന്നു'' എന്ന സാമൂഹ്യസംഗീതനാടകം ഏപ്രിൽ 19-ാംനു- രവീന്ദ്രസദൻ ഓഡിറേറാറിയത്തിൽവച്ച് അവതരിപ്പിക്കുന്നതാണ്.

**ചിങ്ങവനം കൺവെൻഷൻ**

1970 മാർച്ച് 15 മുതൽ 21 വരെ ചിങ്ങവനം ദയറാപ്പള്ളി അങ്കണത്തിൽ നടത്തപ്പെട്ട കൺവെൻഷൻ യോഗങ്ങളിൽമാർ ക്ലീമീസ് തിരുമേനി ആദ്ധ്യക്ഷംവഹിച്ചു. ഫാ. കുറിയാക്കോസ് പാറയ്ക്കൽ, ഫാ. കെ. ഓ. തോമസ്, ഫാ. കെ. ററി. സഖറിയാ, കടവിൽ പോറമ്പാച്ചൻ എന്നിവരായിരുന്നു പ്രസംഗകർ.

**വളഞ്ഞവട്ടം**

വളഞ്ഞവട്ടം പള്ളിയിൽ മാർച്ച് 8 മുതൽ 14 വരെ തീയതികളിൽ കൺവെൻഷൻ നടത്തപ്പെട്ടു. പ്രസ്തുതപള്ളിയിലെ വനിതാസമാജത്തിൻെറയും വളഞ്ഞവട്ടംഗ്രൂപ്പിൽപ്പെട്ട സമാജങ്ങളുടെയും ഏകോപിച്ചുള്ള വാർഷികയോഗം 14-ാംതീയതി നടത്തപ്പെട്ടു.

**മലങ്കര ഓർത്തഡോക്സ്**

**യുവജനപ്രസ്ഥാനം**

മലങ്കര ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിൻെറ വാർഷികാഘോഷങ്ങൾ 1970 മെയ് 8 മുതൽ 10 വരെ തീയതികളിൽ മണർകാട് മർത്തമറിയം പള്ളിയിൽവച്ചു നടത്തപ്പെടുന്നതാണ്.

**ശുശ്രൂഷകരുടെ ധ്യാനയോഗം**

കോട്ടയം ഭദ്രാസനത്തിലെ ശുശ്രൂഷകരുടെ വാർഷികധ്യാനയോഗവും പൊതുസമ്മേളനവും ഏപ്രിൽ ഒന്നാംതീയതി മാർ ഏലിയാ കത്തീഡ്രലിൽവച്ചു നടത്തപ്പെട്ടു.

**സണ്ടേസ്ക്കൂൾ അദ്ധ്യാപകയോഗം**

നിരണം 16-3-70

നിരണം ഡിസ്ട്രിക്ടിലുള്ള സണ്ടേസ്കൂൾ അദ്ധ്യാപകരുടെ ഒരു വിശേഷാൽയോഗം പൂവന്നേലിഭാഗം ചാപ്പൽ അങ്കണത്തിൽവച്ച് മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു.

## എൻെറ തോണി

(മിസ്സ് പി. വി. മറിയാമ്മ B. Sc; B. Ed.)

ജീവിതസാഗരത്തിന്നക്കരെയെത്തിക്കണ-
മെൻ കൊച്ചുതോണി ഞാൻ തന്നേററവും
തുഴഞ്ഞിട്ട്,
ആപത്താമനർത്ഥങ്ങളാകുലമടിക്കടി
ആഞ്ഞടിച്ചീടുമ്മീതേ ഈശാനമൂലൻ സമം.
ചുററിലുമലറിക്കൊണ്ടടിക്കുമലകളും
പാറയും മദ്ധ്യേനില്ലുന്നെൻതോണിതകർത്തീടാൻ
എങ്കിലും തളർന്നിടാ ലേശവും, കുതിക്ക നീ
കാററിനെ ശാസിച്ചോരാ ശാശ്വത ഭുജം താങ്ങും
തരണംചെയ്യീക്കടൽ എത്രയോ മഹാത്മാക്കൾ
നിന്നിമേഷരായ് നില്പൂ നിൻ ജയോത്സവം
കാത്ത്.
അവർതൻ പരിശ്രമം, പ്രാർത്ഥന, പരിശുദ്ധി,
വിശ്വാസം, മനസ്ഥൈര്യം, പോരാട്ടം-
മഹത്ലക്ഷ്യം.
ഉണർത്തും നിന്നെയുമാ ഭുജത്തെ ബലമാക്കാൻ
ജയത്തിൻ കൊടിയേകാൻ പറുദീസ പൂകീടാൻ
നല്ലപോർ പൊരുതീട്ടു ലക്ഷ്യംപ്രാപിക്കുംവരെ
കാന്തൻതൻ സവിധത്തിൽ നിത്യമായ്
വസിച്ചീടാൻ.

THE MALANKARA SABHA
Licence No. 475 Dated 11th April 1946—Registered No. K 24.



Edited, Printed and Published by the Rev: Fr. T. C. Jacob at the Catholicate Press, Kottayam.